

# മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ
MALANKARA ORTHODOX SYRIAN CHURCH




Vol. 04 No. 09 | THE ONLINE OFFICIAL NEWS BULLETIN | 2021 February 27

SEASON OF GREAT LENT | വലിയ നോമ്പുകാലം | ܥܕܢܐ ܕܨܘܡܐ ܪܒܐ

| ܚܕܒܫܒܐ SUNDAY | ܬܪܝܢܒܫܒܐ MONDAY | ܬܠܬܒܫܒܐ TUESDAY | ܐܪܒܥܒܫܒܐ WEDNESDAY | ܚܡܫܒܫܒܐ THURSDAY | ܥܪܘܒܬܐ FRIDAY | ܫܒܬܐ SATURDAY |
|---|---|---|---|---|---|---|
| 28 ♪3 hadbšabo d Mshri'o (Paralytic) 3rd Sunday of Great Lent | 1 ♪7 Comm. of Mar Anthrayos Bava (St. Marys Church, Kallada) | 2 ♪3 34th Mem. of Konattu Abraham Malpan (Pambakuda) | 3 ♪7 | 4 ♪3 | 5 ♪7 | 6 ♪3 |



## പ. പിതാവ് സുഖം പ്രാപിക്കുന്നു

പരുമല: കോവിഡ് പോസിറ്റീവായതിനെ തുടർന്ന് പരുമല സെന്റ് ഗ്രീഗോറിയോസ് ആശുപത്രിയിൽ ചികിത്സയിൽ കഴിയുന്ന പ. ബസേലിയോസ് മാർത്തോമ്മാ പൗലോസ് ദ്വിതീയൻ കാതോലിക്കാ ബാവായുടെ ആരോഗ്യനില പൂർണ്ണ തൃപ്തികരമെന്ന് മെഡിക്കൽ ബോർഡ് വിലയിരുത്തി. മെഡിക്കൽ ബോർഡിന്റെ നിർദ്ദേശപ്രകാരമുള്ള ചികിത്സകൾ തുടരുന്നു. പ. ബാവാ ചികിത്സയോട് അനുകൂലമായി പ്രതികരിക്കുന്നുണ്ട്. ഡോക്ടർമാർ അദ്ദേഹത്തെ നേരിൽ കണ്ട് സ്ഥിതിഗതികൾ വിലയിരുത്തുന്നുണ്ടെന്ന് മെഡിക്കൽ ബോർഡ് അറിയിച്ചു.

ഫെബ്രുവരി 22-ന് ആരംഭിച്ച പ. എപ്പിസ്ക്കോപ്പൽ സുന്നഹദോസിന്റെ ആദ്യ ദിനത്തിൽ ജലദോഷ ലക്ഷണങ്ങളെ തുടർന്ന് നടത്തിയ പരിശോധനയിലാണ് വൈകിട്ട് കോവിഡ് സ്ഥിരീകരിച്ചത്. പിറ്റേന്ന് പ. കാതോലിക്കാ ബാവായുടെ അദ്ധ്യക്ഷതയിൽ വീഡിയോ കോൺഫറൻസ് വഴി എപ്പിസ്കോപ്പൽ സുന്നഹദോസ് നടന്നു. സുന്നഹദോസിന്റെ തുടർച്ച പിന്നീട് നടക്കും.

## കാതോലിക്കേറ്റ് ഓഫീസിന് അവധി

കോട്ടയം: കോവിഡ് 19 വ്യാപനത്തിനെതിരെയുള്ള മുൻകരുതലിന്റെ ഭാഗമായി ദേവലോകം കാതോലിക്കേറ്റ് അരമനയിൽ പ്രവർത്തിക്കുന്ന പ. കാതോലിക്കാ ബാവായുടെ ഓഫീസ്, കാതോലിക്കേറ്റ് ഓഫീസ് എന്നിവയ്ക്ക് ഒരാഴ്ച അവധി നൽകിയതായി ഔദ്യോഗിക വൃത്തങ്ങൾ അറിയിച്ചു. മാർച്ച് 6 മുതൽ പ്രവർത്തനം പുനരാരംഭിക്കും. അവശ്യസേവനങ്ങൾക്ക് ഈ നമ്പറിൽ ബന്ധപ്പെടാവുന്നതാണ്: **9495481130**



## കോടതിവിധികൾ നടപ്പാക്കേണ്ടത് ഭരണകൂടത്തിന്റെ പ്രധാന ഉത്തരവാദിത്വം: അഡ്വ. മുഹമ്മദ് ഷാ

പിറവം: രാജ്യത്തിന്റെ പരമോന്നത നീതി പീഠത്തിൽ നിന്ന് ലഭിക്കുന്ന കോടതി വിധികൾ നടപ്പാക്കേണ്ടത് ഭരണകൂടത്തിന്റെ പ്രധാന ഉത്തരവാദിത്വം ആണ് എന്ന് ഹൈക്കോടതി സീനിയർ അഭിഭാഷകൻ അഡ്വ. മുഹമ്മദ് ഷാ. കോടതിവിധികൾ നടപ്പിലാക്കാതെ സർക്കാർ നടത്തുന്ന പക്ഷപാതപരമായ നിലപാടിൽ പ്രതിഷേധിച്ച് കൊണ്ട് ഓർത്തഡോക്സ് സഭ കണ്ടനാട് വെസ്റ്റ് ഭദ്രാസനത്തിലെ പാമ്പാക്കുട മേഖലയുടെ നേതൃത്വത്തിൽ നടത്തിയ ജനകീയ സദസ്സ് ഉദ്ഘാടനം ചെയ്ത് പ്രസംഗിക്കുകയായിരുന്നു അദ്ദേഹം.

മലങ്കര സഭ തർക്കത്തിലെ ഒരു കോടതി വിധികളിലും വിശ്വാസപരമായ കാര്യങ്ങൾ സംബന്ധിച്ച് പ്രതിപാദിക്കുന്നില്ല, മറിച്ച് ഭരണപരമായ കാര്യങ്ങൾ മാത്രമാണ് പറയുന്നത്. സഭാതർക്കത്തിൽ ഭരണാധികാരികൾ രാഷ്ട്രീയമായി ഉപയോഗിക്കുന്നത് ലജ്ജാകരമാണ് എന്ന് അദ്ദേഹം കൂട്ടിച്ചേർത്തു. ചടങ്ങിൽ കണ്ടനാട് വെസ്റ്റ് ഭദ്രാസനാധിപൻ ഡോ. മാത്യൂസ് മാർ സേവേറിയോസ് അധ്യക്ഷത വഹിച്ചു. രാജ്യത്തിന്റെ നിയമം അനുസരിക്കാൻ എല്ലാ പൗരൻമാർക്കും അവകാശമുണ്ട്. എന്നാൽ അതിനെ അനുസരിക്കാതെ കോടതി വിധികൾക്ക് എതിരായി പ്രവർത്തിക്കുന്നവർക്ക് ഒത്താശ ചെയ്യുന്ന ഭരണകൂട സംവിധാനങ്ങളെ ജനം പുശ്ചിച്ച് തള്ളും എന്ന് കാലം നമുക്ക് തെളിയിച്ച് തന്നിട്ടുണ്ട് എന്ന് അദ്ദേഹം അധ്യക്ഷ പ്രസംഗത്തിൽ പറഞ്ഞു. വൈകുന്നേരം 4 മണിക്ക് പാമ്പാക്കുട എം.ടി.എം സ്കൂളിൽ നിന്ന് ആരംഭിച്ച പ്രതിഷേധ റാലി പാമ്പാക്കുട ടൗണിൽ സമാപിച്ചു. ഭദ്രാസന സെക്രട്ടറി ഫാ. എം. സി. കുര്യാക്കോസ് ഫ്ലാഗ് ഓഫ് ചെയ്തു. വൈദിക സെമിനാരി പ്രൻസിപ്പിൾ ഫാ. ജോൺസ് എബ്രഹാം കോനാട്ട് ഫാ. ജോസഫ് മലയിൽ, ഫാ. എൽദോസ് ബാബു, ഫാ. ജോമോൻ ചെറിയാൻ, ഗീവീസ് മർക്കോസ്, അലക്സ് എം. കുര്യാക്കോസ്, അജു അബ്രഹാം മാത്യു, പ്രിൻസ് ഏലിയാസ്, ജോസി ഐസക്, സാജു മടക്കാലിൽ, പാമ്പാക്കുട ഗ്രാമ പഞ്ചായത്ത് പ്രസിഡൻറ് തോമസ് തടത്തിൽ ,ബ്ലോക്ക് പഞ്ചായത്ത് മെമ്പർ കുഞ്ഞുമോൻ ഫിലിപ്പ് എന്നിവർ പ്രസംഗിച്ചു. ചടങ്ങിൽ ത്രിതല പഞ്ചായത്ത് തെരഞ്ഞെടുപ്പിൽ വിജയികളായ സഭാ അംഗങ്ങളെ ആദരിച്ചു.

Published by Dr. Geevarghese Mar Yulios Metropolitan on behalf of MOSC Media Department



# മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ

MALANKARA ORTHODOX SYRIAN CHURCH




ആരാധനാ കലണ്ടർ

## ‘മകനെ നിന്റെ പാപങ്ങൾ മോചിച്ചുതന്നിരിക്കുന്നു; എഴുന്നേറ്റു കിടക്ക എടുത്തു വീട്ടിലേക്കു പോക”

ഡോ. ഗീവർഗീസ് മാർ യൂലിയോസ്



രക്ഷാകരമായ വി. വലിയനോമ്പിന്റെ ആദ്യ രണ്ട് ആഴ്ചകൾ നാം പിന്നിട്ടിരിക്കുന്നു; ദൈവത്തെ സ്തുതിക്കാം. രൂപാന്തരപ്പെടുത്തുന്ന കർത്താവ് കുഷ്ഠത്താൽ രൂപഭാവം വികൃതമായ അവസ്ഥയിൽ നിന്നും നമ്മെ കോരിയെടുത്ത് ശുദ്ധീകരിച്ചിരിക്കുന്നു. തുടർന്ന് പാപത്താൽ വീണ് തളർന്ന് തകർന്ന് കിടക്കുന്നവനെ താങ്ങി എഴുന്നേൽപിക്കുന്ന രംഗമാണ് ഈ ഞായറാഴ്ചയിൽ നാം ധ്യാനിക്കുന്നത്.

നമ്മുടെ ശരീരത്തിന്റെ ബലഹീനതകളെ അവൻ സൗഖ്യപ്പെടുത്തുന്നതിനോടൊപ്പം തന്റെ ഉപദേശങ്ങളാലും പ്രവൃത്തികളാലും നന്മയിൽ വളരുവാൻ അവൻ നമ്മെ ബോധവൽക്കരിക്കുകയും നിരന്തരം പ്രോത്സാഹിപ്പിക്കുകയും ചെയ്യുന്നുണ്ട് എന്ന് ഓർക്കണം. “നിങ്ങളുടെ ശത്രുക്കളെ നിങ്ങൾ സ്നേഹിപ്പിൻ, നിങ്ങളെ പകെക്കുന്നവർക്ക് ഗുണം ചെയ്വിൻ. നിങ്ങളെ ശപിക്കുന്നവരെ അനുഗ്രഹിപ്പിൻ; നിങ്ങളെ ദുഷിക്കുന്നവർക്കുവേണ്ടി പ്രാർത്ഥിപ്പിൻ... ചോദിക്കുന്നവന് കൊടുപ്പിൻ, അപ്പോൾ നിങ്ങൾ അത്യുന്നതന്റെ മക്കൾ ആകും” എന്ന വലിയ പ്രമാണം അവൻ കൽപിക്കുന്നത് നാം പോയവാരത്തിൽ ശ്രവിച്ചു (ലൂക്കോ. 6:27-36). മറ്റുള്ളവരെ വിധിക്കുന്നതിനു പകരം സ്വന്തം കുറവുകളെ കണ്ടെത്തി അതിൽ നിന്നും വിമുക്തി പ്രാപിക്കുവാനും അവൻ നമ്മെ ഉപദേശിക്കുന്നു.

ദൈവവചനം ശ്രദ്ധയോടെ കേൾക്കുകയും ഗ്രഹിക്കുകയും അതിൻപ്രകാരം ജീവിക്കുകയും ചെയ്യേണ്ടതിന്റെ പ്രാധാന്യവും അവൻ ഓർമ്മിപ്പിക്കുന്നുണ്ട്. വചനപ്രകാരം ജീവിക്കാത്തവന് ദൈവരാജ്യത്തിൽ അവകാശവും ഓഹരിയും ഇല്ല എന്നും വ്യക്തമാക്കുന്നുണ്ട് (മർക്കോ. 4:21-34).

‘ആർ വലിയവൻ’ എന്ന ചോദ്യം ഇന്നത്തെപ്പോലെ കർത്താവിന്റെ ജീവിതകാലത്തും അവന്റെ ശിഷ്യന്മാരുടെ ഇടയിലും ഉണ്ടായിരുന്നുവെന്ന് അറിയാമല്ലോ. അരികെ നിന്ന ഒരു ശിശുവിനെ വിളിച്ച് നിർത്തി അവനെ ചൂണ്ടികാണിച്ചുകൊണ്ട് കർത്താവ് കൽപിച്ചു. “നിങ്ങൾ തിരിഞ്ഞ് ശിശുക്കളെപ്പോലെ ആകുന്നില്ലെങ്കിൽ സ്വർഗ്ഗരാജ്യത്തിൽ കടക്കുകയില്ലായെന്നു ഞാൻ സത്യമായും നിങ്ങളോട് പറയുന്നു.” നമ്മുടെ സ്വാർത്ഥതയിലും അഹന്തയിലും നിന്ന് നാം തന്നെ മനക്കോട്ട കെട്ടിയിരിക്കുന്ന നമ്മുടെ സ്വർഗ്ഗരാജ്യങ്ങൾ സത്യത്തിൽ നമ്മെ എത്തിക്കുന്നത് ഭീകര നരകാവസ്ഥയിലാണെന്ന് പലപ്പോഴും നാം മനസ്സിലാക്കുമ്പോഴേക്കും എഴുന്നേൽക്കുവാൻ സാധിക്കാത്ത അത്രയും വലിയ പതനത്തിൽ നാം ആയികഴിഞ്ഞിട്ടുണ്ടാകാം. ആയതിനാൽ ഈ നോമ്പുകാലത്ത് ‘കർത്താവെ നിന്റെ പ്രമാണങ്ങളിൽ നിന്നും പഠിക്കുവാൻ എന്നെ സഹായിക്കണമെ’ എന്ന് നിരന്തരം പ്രാർത്ഥിക്കുവാൻ നമുക്ക് ഇടയാകണം.

‘പ്രാർത്ഥിക്കുവാൻ ഞങ്ങളെ പഠിപ്പിക്കണമെ’ എന്ന് അപേക്ഷിക്കുന്ന ശിഷ്യന്മാരെ “സ്വർഗ്ഗസ്ഥനായ ഞങ്ങളുടെ പിതാവേ....” എന്ന അർത്ഥവത്തായ പ്രാർത്ഥന കർത്താവ് പഠിപ്പിക്കുന്ന ഭാഗങ്ങളും നാം ധ്യാനിച്ചു. നമ്മുടെ കർത്താവ് നമ്മെ പഠിപ്പിച്ച ഈ പ്രാർത്ഥന ദിവസവും അനേക ആവർത്തി ആത്മാർത്ഥമായി ശ്രദ്ധയോടെ പ്രാർത്ഥിക്കുവാൻ ഓരോ ക്രിസ്ത്യാനിക്കും ചുമതലയുണ്ട്. ഒപ്പം ഈ പ്രാർത്ഥന ചൊല്ലാത്തവൻ പിശാചിനാൽ ബന്ധിക്കപ്പെട്ടവനും അന്ത്യക്രിസ്തുവിന്റെ സ്നേഹിതനുമാണ് എന്ന് വിശ്വാസികൾ അറിയണം. കർത്താവ് നേരിട്ട് പഠിപ്പിച്ചത് പ്രമാണിക്കാത്തവൻ പിശാചിന്റെ സന്തതി എന്ന് പറയേണ്ടതില്ലല്ലോ. തിന്നരുത് എന്ന് കൽപിച്ചപ്പോൾ തിന്നുകയും പാപത്തിൽ മരിക്കുകയും ചെയ്തവനിൽ നിന്നും ഈ കൂട്ടർക്കും വ്യത്യാസമൊന്നുമില്ല എന്നും അവർ ദൈവത്താൽ ശപിക്കപ്പെട്ടവരായിരിക്കുമെന്നും ഓർക്കണം. അത്തരത്തിലുള്ള പിശാചുക്കളുടെ വലകളിലും തന്ത്രങ്ങളിലും ദൈവമക്കൾ പെട്ടുപോകാതിരിക്കുവാൻ നോമ്പും വ്രതവും എടുക്കുന്നവർ പ്രത്യേകം പ്രാർത്ഥിക്കുകയും വഴിതെറ്റുന്നവരെ വെറുക്കുന്നതിനു പകരം അവരെ തിരിയെ കൊണ്ടുവരുവാൻ പരിശ്രമിക്കുകയും ചെയ്യണം.

ദൈവരാജ്യത്തിനുവേണ്ടി പ്രാർത്ഥിക്കുകയും പ്രവർത്തിക്കുകയും കാത്തിരിക്കുകയും വേണം. ദൈവേഷ്ടം മാത്രം പ്രവർത്തിക്കുന്നവരായി നാം രൂപാന്തരപ്പെടണം. കടക്കാരോട് ക്ഷമിക്കുവാൻ നമുക്ക് കഴിയണം. പരീക്ഷണങ്ങളെ അതിജീവിക്കുവാനുള്ള ശക്തിക്കായി എപ്പോഴും അപേക്ഷിക്കണം. രാജ്യവും ശക്തിയും മഹത്വവും സ്രഷ്ടാവായ ദൈവത്തിന്റേതാകുന്നുവെന്ന് അറിയുന്നവന് മാത്രമെ നന്മയിൽ താഴ്മയോടെ വളരുവാൻ കഴിയൂ (ലൂക്കോ. 11:1-13).

ധനവാന്റെയും ലാസ്സറിന്റെയും ഉപമയിലൂടെയും ഒരുപാട് ആഴമുള്ള ആശയങ്ങൾ കർത്താവ് നമ്മെ പഠിപ്പിക്കുന്നതും നാം ശ്രവിച്ചു. ധനവാന്റെ സ്വയംകൃതമായ സ്വർഗ്ഗം ക്ഷണികവും അവനെ കാത്തിരിക്കുന്നത് നിത്യനരകവുമാണ്; എന്നാൽ ദരിദ്രനായിരുന്ന ലാസ്സറിന്റെ നരകം നശ്വരമായ ഈ ലോകത്തിൽ വച്ച് അവസാനിക്കുകയും തുടർന്ന് അവൻ അബ്രഹാം പിതാവിന്റെ മടിയിൽ ഇരിക്കുന്ന ആ അവസ്ഥയിൽ ആവുകയും ചെയ്യുന്നു. അയഥാർത്ഥമായതും ദ്രവ്യമായ വസ്തുക്കളെ ആശ്രയിക്കുന്നതുമായ അവസ്ഥയുടെ അർത്ഥശൂന്യതയെകുറിച്ച് അതിശക്തമായ വാക്കുകളിലൂടെയാണ് കർത്താവ് നമ്മെ പഠിപ്പിക്കുന്നത്; ഒടുവിൽ “കേൾപ്പാൻ ചെവിയുള്ളവൻ കേൾക്കട്ടെ” എന്ന നിദർശനവും തരുന്നു.

ചുരുക്കത്തിൽ സ്വർഗ്ഗീയ പിതാവിന്റെ സൽഗുണപൂർണ്ണതയിലേക്ക് നമ്മെ ക്ഷണിക്കുന്നതും ആഹ്വാനം ചെയ്യുന്നതുമാണ് അവന്റെ പഠിപ്പിക്കലുകളുടെ രത്നചുരുക്കം.

വി. നോമ്പിന്റെ മൂന്നാം ആഴ്ചയിൽ തളർവാതരോഗികളെയാണ് നാം കർത്താവിന്റെ മുന്നിൽ കാണുന്നത്. മുപ്പത്തെട്ടു വർഷമായി രോഗസൗഖ്യത്തിനായി കാത്തിരുന്ന ഒരു മനുഷ്യന്റെ മുന്നിൽ കർത്താവ് എത്തുന്നു. ‘സൗഖ്യമാകുവാൻ നിനക്കു മനസ്സുണ്ടോ’ എന്ന അവനോടുള്ള ചോദ്യം നമ്മുടെ ഉള്ളിലേക്കും പ്രവേശിക്കേണ്ടതുണ്ട്. പാപത്തിലും രോഗത്തിലും പഴകുമ്പോൾ ഒരു പക്ഷേ അതിൽതന്നെ രമിക്കുവാനുള്ള ഒരു നാശകരമായ ആവേശം നമ്മിൽ ഉണ്ടാകാം. രക്ഷപ്പെടണമെന്ന് ആഗ്രഹമുള്ളവനെ രക്ഷിക്കുവാൻ എളുപ്പമാണ്; മറിച്ച് ചിന്തിക്കുന്നവനെ ഒരുപക്ഷേ ദൈവത്തിനുപോലും രക്ഷിക്കുവാൻ സാധിക്കാതെ വന്നേക്കാം!

രക്ഷകന്റെ സാന്നിധ്യം അറിഞ്ഞ് അവന്റെ സമീപത്തേക്ക് നാലാളുകൾ ചേർന്ന് ഒരു പക്ഷവാതരോഗിയെ എത്തിക്കുന്ന ഭാഗം ശ്രദ്ധയോടെ പഠിക്കേണ്ടതാണ്. നമ്മിൽ തളർന്നും പ്രതിസന്ധിയിലും കിടക്കുന്നവനെ കർത്താവിന്റെ അടുക്കൽ എത്തിക്കുവാനുള്ള വലിയ ഉത്തരവാദിത്തത്തിൽ നിന്നും നമുക്ക് ഒളിച്ചോടുവാൻ കഴിയുകയില്ല. ഒരു വീടിന്റെ മേൽക്കൂര പൊളിച്ചുമാറ്റിയാണ് കട്ടിലോടെ അവനെ കർത്താവിന്റെ മുന്നിൽ എത്തിക്കുന്നത്. എന്റെ വീടോ സുഖസൗകര്യങ്ങളോ തൽക്കാലത്തേക്ക് നഷ്ടപ്പെട്ടാലും ഒരുവനെ രക്ഷിക്കുവാനുള്ള ഉത്തരവാദിത്വം എനിക്കുണ്ട് എന്ന് തോന്നുമ്പോഴാണ് നാം അൽപമെങ്കിലും നന്മയുള്ള മനുഷ്യനായിതീരുന്നത്.

“സ്നേഹത്താൽ ഞങ്ങളുടെ അടുക്കലേക്ക് സ്വയമേ പുറപ്പെട്ടുവരികയും ഞങ്ങളുടെ മുറിവുകളെ സുഖപ്പെടുത്തുകയും ചെയ്യുന്ന സ്വർഗ്ഗീയ വൈദ്യനും, വെടിപ്പാക്കുന്ന സോപ്പായാൽ ഞങ്ങളുടെ പാപകറകളെ നീക്കുന്ന കരുണാവാരിധിയുമായ ദൈവമെ!” എന്നാണ് മനുഷ്യാവതാരം ചെയ്ത ക്രിസ്തുവിനെ നാം സംബോധന ചെയ്യുന്നത്. ഇത് ക്രിസ്തു നമുക്ക് അനുവദിച്ചു തന്ന പ്രത്യേക അവകാശമാണ് എന്ന് മറക്കരുത്. മറ്റ് പല മതവിശ്വാസികൾക്കും ദൈവം മനുഷ്യനാകുന്ന അവസ്ഥയെ കുറിച്ച് ചിന്തിക്കുന്നതുപോലും അപ്രാപ്യമായിരിക്കെ നമുക്ക് അവൻ നമ്മുടെ മുറിവുകളെ സൗഖ്യപ്പെടുത്തുന്നവനും കണ്ണുനീരിനെ തുടയ്ക്കുന്നവനും തളർന്നവനെ താങ്ങുന്നവനുമായി കൂട്ടുലഭിക്കുന്നു. ഒടുവിൽ അവൻ നമുക്കായി യാഗം ചെയ്യപ്പെട്ട് തന്റെ ശരീരവും രക്തവും നൽകി ജീവൻ തരുന്നു! യുക്തികൊണ്ട് വിവേചിക്കുവാൻ സാധി

ക്കാത്ത തന്റെ മനുഷ്യാവതാര രഹസ്യത്തെ, ഹൃദയനേത്രങ്ങൾ കൊണ്ട് വിശ്വാസമെന്ന ഉപകരണത്താൽ മനസ്സിലാക്കുവാനുള്ള ശ്രമമാണ് ഈ ദിവസങ്ങളിലെ ആത്മീയ പ്രഘോഷണങ്ങളായ സെദറാകളിൽ കാണുന്നത്.

ദൈവത്തിന് എന്തെങ്കിലും ബലഹീനതയുണ്ടോ? എന്ന ചോദ്യത്തിന് പൗരസ്ത്യ പിതാക്കന്മാർ നൽകുന്ന ഉത്തരം ഉണ്ട്, മനുഷ്യരോടുള്ള സ്നേഹം ദൈവത്തിന്റെ ബലഹീനതയാണ് എന്നാണ്. തന്റെ രൂപത്തിലും സാദൃശ്യത്തിലും അവനെ സൃഷ്ടിക്കുകയും അവന് വിവേചനബുദ്ധി നൽകുകയും സൃഷ്ടിയുടെ നായകസ്ഥാനത്ത് അവനെ നിർത്തുകയും അവൻ തെറ്റു ചെയ്തപ്പോഴും അവനെ നിത്യനരകത്തിൽ വിടുന്നതിനു പകരം അവനോട് അനുതപിക്കുകയും അവന്റെ രക്ഷയ്ക്കും വീണ്ടെടുപ്പിനുമായി സ്വർഗ്ഗം വിട്ട്, ദൈവത്തോടുള്ള സമത്വം മുറുകെ പിടിക്കാതെ, ദാസവേഷം പൂണ്ട് വേഷത്തിൽ മനുഷ്യനായി അവന്റെ ഇടയിൽ വസിക്കുകയും അവനെ ശുശ്രൂഷിക്കുകയും ഒടുവിൽ അവന് വേണ്ടി കഷ്ടം അനുഭവിച്ച്, മരിച്ച് അടക്കപ്പെടുകയും തന്റെ തന്റെ പുനരുത്ഥാനത്താൽ അവന് പുനരുത്ഥാനവും ജീവനും നിത്യരക്ഷയും നൽകുകയും ചെയ്യുന്നു.

തന്റെ സൃഷ്ടിയുടെ ബലഹീന അവസ്ഥയിൽ സ്വർഗ്ഗം ചായിച്ച് അവനിലേക്ക് ഇറങ്ങിവന്ന് അവനെ ശക്തിപ്പെടുത്തി താങ്ങി എഴുന്നേൽപിച്ച് കൈപിടിച്ച് നടത്തുന്ന ആ ദൈവസ്നേഹം നമ്മെയും നമ്മുടെ സകല ബലഹീനതകളിൽ നിന്നും വിടുവിച്ച് നടത്തുമാറാകട്ടെ എന്ന് നമുക്ക് പ്രാർത്ഥിക്കാം. വി. നോമ്പിന്റെ തുടർദിനങ്ങൾ അവന്റെ കൃപയിൽ കൂടുതലായി വളരുവാൻ നമ്മെ സഹായിക്കട്ടെ! 

## പുസ്തകം

വട്ടശ്ശേരിൽ ഗീവറുഗ്ഗീസ് മാർ ദിവന്നാസ്യോസ് മെത്രാപ്പോലീത്താ

ഡോ. സാമുവേൽ ചന്ദനപ്പള്ളി

MOC PUBLICATIONS KOTTAYAM — Price : ₹100

**പൈതൃകം സീരീസ്**

ഡോ. സാമുവേൽ ചന്ദനപള്ളി എഴുതിയ വട്ടശ്ശേരിൽ തിരുമേനിയുടെ ചരിത്രം.
കോപ്പികൾക്ക് MOC Publications, Kottayam

പഠിച്ചു തുടങ്ങാം

റവ. ഫാ. ഡോ. റിഞ്ചു പി. കോശി വടക്കേത്തലയ്ക്കൽ

സി.എസ്.എസ്. ബുക്സ് — 250 രൂപ

ഫാ. ഡോ. റിഞ്ചു പി. കോശി എഴുതിയ ഗ്രന്ഥം.
കോപ്പികൾക്ക് CSS Books, Thiruvalla





## ഫാ. ഡോ. റിഞ്ചു പി കോശിയെ വിദ്യാഭ്യാസമന്ത്രി അഭിനന്ദിച്ചു

തിരുവനന്തപുരം: വിദ്യാഭ്യാസ മന്ത്രി പ്രൊഫസർ സി രവീന്ദ്രനാഥ് ഫാ. ഡോ. റിഞ്ചു പി. കോശിയുടെ നാലാമത്തെ ഗ്രന്ഥമായ 'പഠിച്ചു തുടങ്ങാം' അദ്ദേഹത്തിന്റെ ചേമ്പറിൽ വച്ച് പ്രകാശനം ചെയ്തു. അവതാരിക: അലക്സാണ്ടർ ജേക്കബ്. വിദ്യാർത്ഥികളുടെ പഠന സമയത്ത് ശ്രദ്ധിക്കേണ്ട കാര്യങ്ങളും മാതാപിതാക്കൾ കുഞ്ഞുങ്ങളെ വളർത്തുമ്പോൾ ശ്രദ്ധിക്കേണ്ട കാര്യങ്ങളുമാണ് രണ്ട് ഭാഗങ്ങളായി ഇതിൽ പ്രതിപാദിച്ചിരിക്കുന്നത്.



മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ

MALANKARA ORTHODOX SYRIAN CHURCH






# സഭയുടെ 'സിംഹക്കുട്ടി'

### മലങ്കര സഭയുടെ സ്വാതന്ത്ര്യ ശില്പി സഭാഭാസുരൻ വട്ടശ്ശേരിൽ തിരുമേനിയുടെ കബറടക്ക ശുശ്രൂഷാമദ്ധ്യേ 1934 ഫെബ്രുവരി 24–ാം തീയതി പ. ഗീവറുഗീസ് ദ്വിതീയൻ ബാവാ ചെയ്ത ചരിത്ര പ്രസിദ്ധമായ പ്രസംഗം

കർത്താവിനാൽ അനുഗ്രഹിക്കപ്പെട്ടവരെ,

നമ്മുടെ ഇടയിൽനിന്ന് വാങ്ങിപ്പോയിരിക്കുന്ന ഈ വിശുദ്ധ പിതാവിന്റെ കബറടക്ക ശുശ്രൂഷയിൽ സംബന്ധിച്ച് അനുഗ്രഹം പ്രാപിക്കുന്നതിനായി വന്നുകൂടിയിരിക്കുന്ന നിങ്ങളോട് അദ്ദേഹത്തെക്കുറിച്ച് അല്പം സംസാരിക്കുന്നത് അനുചിതമായിരിക്കയില്ലല്ലോ. ലോകപ്രകാരം നോക്കുന്നപക്ഷം അദ്ദേഹം ഒര സാധാരണമനുഷ്യൻ ആയിരുന്നുവെന്ന് നിങ്ങളേവരും സമ്മതിക്കുമെന്ന് നാം വിശ്വസിക്കുന്നു. കണ്ടോ കേട്ടോ അദ്ദേഹത്തെ അറിഞ്ഞിട്ടുള്ള നാനാജാതി മതസ്ഥരായ ഏവരും ഐകകണ്ഠ്യേന സമ്മതിക്കുന്ന ഒരു പരമാർത്ഥമാണിത്. അദ്ദേഹം ഒരു അഗാധ ബുദ്ധിമാനും വലിയ ജ്ഞാനിയും, മഹാപണ്ഡിതനും, ധീരയോദ്ധാവും, അചഞ്ചലഹൃദയനുമായിരുന്നു. എത്രയും വിഷമമേറിയ ഒരു ഘട്ടത്തിൽക്കൂടി വിജയപൂർവ്വം അദ്ദേഹം സഭയെ മുമ്പോട്ടു നയിച്ചു. പരാജയത്തിൽപ്പോലും ധൈര്യസമേതം പോരാടി വിജയം സമ്പാദിച്ചു. അദ്ദേഹത്തിനു സമാനമായി നമ്മുടെ ഇടയിൽ ആരുള്ളൂ? ജീവിച്ചിരുന്നപ്പോൾ അദ്ദേഹം ഒരു സിംഹക്കുട്ടി തന്നെയായിരുന്നു. സ്വതസിദ്ധമായ ഗാംഭീര്യത്തോടും ശോഭയോടും കൂടിത്തന്നെ അദ്ദേഹം ഇപ്പോഴും സ്ഥിതിചെയ്യുന്നു എന്ന് അവിടത്തെ മൃതശരീരം കണ്ടാൽ ആർക്കും തോന്നുകയില്ലയോ?

ബാലസിംഹത്തിനും മുട്ടുണ്ടായേക്കാം. എന്നാൽ അദ്ദേഹത്തിന് ഒരിക്കലും ഒരു കുറവും ഉണ്ടായിട്ടില്ല. എന്തെങ്കിലും ഇല്ലാതിരുന്നു വിഷമിപ്പാൻ അദ്ദേഹത്തിന് ഇടയായിട്ടില്ല. ദൈവത്തെ ആശ്രയിക്കുന്ന നീതിമാന് ഒരിക്കലും മുട്ടുണ്ടാകയില്ലല്ലോ. മരണനിഴലിൻ താഴ്വരയിൽക്കൂടി നടക്കേണ്ടി വന്നപ്പോഴും അദ്ദേഹത്തിന് ആളുകളും പണവും ലോഭം കൂടാതെ ഉണ്ടായിരുന്നു. രോഗക്കിടക്കയിലും ഒരു കുറവും അദ്ദേഹത്തിന് അനുഭവിക്കേണ്ടി വന്നില്ല. എട്ടു ദിവസത്തോളം അദ്ദേഹം രോഗശയ്യയിൽ ആയിരുന്നു. ചികിത്സയ്ക്കും പരിചരണത്തിനും യാതൊരു കുറവുമില്ലായിരുന്നു. വിദഗ്ദ്ധന്മാരായ ഭിഷഗ്വരന്മാർ തന്നെയാണ് ചികിത്സകൾ നടത്തിയത്. അവസാനം സമീപിക്കുവോളം സുബോധമുണ്ടായിരുന്നു. അദ്ദേഹത്തിന് കാണേണ്ടവരും, അദ്ദേഹത്തെ കാണേണ്ടവരുമായ മിക്കവരും വന്ന് അദ്ദേഹത്തെ സന്ദർശിച്ചു. മേല്പട്ടക്കാരായ ഞങ്ങളും അനേകം പട്ടക്കാരും സദാ കൂടെയുണ്ടായിരുന്നു. 'കന്തീലാ ശുശ്രൂഷ' നടത്തിയപ്പോൾ എത്രയും തെളിവായ ബുദ്ധിയോടെ അദ്ദേഹം അതിൽ സംബന്ധിച്ചു. കുരിശുവരയ്ക്കേണ്ട സമയങ്ങളിൽ ഒക്കെയും അദ്ദേഹം തന്നെത്താൻ അപ്രകാരം ചെയ്തു. എന്നു മാത്രമല്ല, ശുശ്രൂഷാനന്തരം ആരും ഓർമ്മിപ്പിക്കാതെതന്നെ ക്രമപ്രകാരം ചുറ്റും നിന്നവരെ 'റൂശ്മാ' ചെയ്തനുഗ്രഹിച്ചു. മരണശേഷവും അദ്ദേഹത്തിന് എന്തെങ്കിലും കുറവുണ്ടോ? ഒരുവൻ ലോകത്തിൽ എത്ര മഹാനായി ജീവിച്ചാലും അവനുചിതമായ കബറടക്കം ലഭിക്കാതിരുന്നാൽ അവൻ അലസിപ്പോയ ഗർഭപിണ്ഡത്തിനു സദൃശനാണെന്നു മഹാജ്ഞാനിയായ ശലോമോൻ പറഞ്ഞിരിക്കുന്നു. ആകയാൽ യോഗ്യമായ കബറടക്കമെന്നുള്ളതു നിസാരകാര്യമല്ല. നമ്മുടെ ഈ പരിശുദ്ധ പിതാവിന് ആ ഭാഗ്യവും അധീനമായിരിക്കുന്നു. ഇത്രയധികം പട്ടക്കാരും ശെമ്മാശന്മാരും അയ്മേനികളും ഏതെങ്കിലും ഒരു കബറടക്കശുശ്രൂഷയിൽ സംബന്ധിച്ചിട്ടുള്ളതായി നമുക്കറിവില്ല. ഇതു സംബന്ധിച്ചുള്ള സന്നാഹങ്ങളും ക്രമീകരണങ്ങളും എത്രയോ ഉപരിയായിരിക്കുന്നു. ഒരു രാജർഷിക്കുചിതമായ വിധം തന്നെ അതും സാധിച്ചിരിക്കുന്നു.

ലോകപ്രകാരം നോക്കുന്നപക്ഷവും അദ്ദേഹം ഒരു മഹാൻ തന്നെയായിരുന്നു. തോൽവികളിൽപോലും നിരാശ കൂടാതെ സധൈര്യം പോരാടി ജയഘോഷം കൊണ്ടിട്ടുള്ളവനാണ്. ഒരു കുറവും അദ്ദേഹം അനുഭവിക്കേണ്ടിവന്നിട്ടില്ല. ആത്മീയപ്രകാരവും അദ്ദേഹം ഒരു മഹാനും യാതൊരു കറയും കുറവും ഇല്ലാത്തവനുമായിരുന്നുവെന്നാണ് നമ്മുടെ അഭിപ്രായം. പലർക്കും അത് അറിയുന്നതിനു സാധിച്ചിട്ടില്ല. കാരണം, അദ്ദേഹം അത് അശ്ശേഷം ഭാവിക്കുന്ന ആളല്ലായിരുന്നു എന്നുള്ളതാണ്. നമ്മുടെ കർ ത്താവ് ഉഗ്രമായി ശപിച്ചിട്ടുള്ള കപട ഭക്തിയുടെ നിഴൽ പോലും അദ്ദേഹത്തിലില്ലായിരുന്നു. നമ്മൾ ആരോടടുത്ത് ഇടപെടുന്നുവോ അവരുടെ ജീവിത രഹസ്യങ്ങൾ നമുക്കു ഗ്രഹിപ്പാൻ സാധിക്കുന്നതാണല്ലോ. നാം ചെറുപ്പംമുതൽ അദ്ദേഹത്തോടുകൂടി താമസിച്ചിട്ടുള്ളവനും അടുത്തു പെരുമാറിയിട്ടുള്ളവനുമത്രേ. ദൈവത്തിന് ഇഷ്ടമുള്ള നടപടികളല്ലാതെ അദ്ദേഹത്തിൻെറ ആത്മീയജീവിതത്തിൽ നാം കണ്ടിട്ടില്ല. ആത്മീയ കാര്യങ്ങളിൽ അദ്ദേഹം എത്രയും ക്രമവും നിഷ്ഠയുമുള്ളവനായിരുന്നു എന്നുള്ളതിനു നാം ദൃക്സാക്ഷിയാണ്. നിത്യവുമുള്ള വേദവായന, യാമം തോറും – വിശിഷ്യ പാതിരാത്രിക്കുപോലുമുള്ള നമസ്ക്കാരങ്ങൾ, നോമ്പാചാരണം എന്നിവയൊക്കെയും കഴിഞ്ഞ വെള്ളിയാഴ്ച പ്രഭാതം വരെ അദ്ദേഹം നിർവിഘ്നം അനുഷ്ഠിച്ചുവന്നു. രോഗശയ്യയിലായി സംസാരശക്തി ക്ഷയിച്ചിട്ടും യാമങ്ങളിൽ അദ്ദേഹം കുരിശുവരച്ചു നമസ്കരിക്കുമായിരുന്നു. വിശുദ്ധ സഭയുടെ വിശ്വാസാചാരങ്ങളെപ്പറ്റിയുള്ള അറിവിൽ അദ്ദേഹം അദ്വിതീയനായിരുന്നതുപോലെ തന്നെ അവയുടെ അനുഷ്ഠാനങ്ങളിലും ഒട്ടും പിന്നോക്കമായിരുന്നില്ല. സുറിയാനിഭാഷ, കാനോൻ, സഭാചരിത്രം എന്നിവയിൽ അദ്ദേഹത്തെപ്പോലെ ഓർമ്മശക്തിയോടുകൂടിയ പാണ്ഡിത്യം മറ്റാർക്കുള്ളൂ? അദ്ദേഹം ഒരു വലിയ മൽപാനായിരുന്നു. ബലഹീനനായ നാം അദ്ദേഹത്തിന്റെ ശിഷ്യനാണ്.



അദ്ദേഹത്തിന്റെ കബറടക്കം ഇന്നു നടക്കുന്നത് അത്ഭുതകരമായിരിക്കുന്നു. വലിയനോമ്പിലെ ആദ്യ ശനിയാഴ്ചയായ ഇന്നു – ഭൂലോക മല്പാനായ മാർ അപ്രേമിന്റെ ഓർമ്മ ദിവസമായ ഇന്ന് – മലങ്കരയുടെ വലിയ മല്പാൻ ദിവംഗതനായിരിക്കുന്നു. നമ്മുടെ കർത്താവിനുവേണ്ടി രക്തസാക്ഷിമരണം വരിച്ച മാർ തേവോദോറോസ് സഹദായുടെ ഓർമ്മദിനമായ ഇന്ന്, കൊല്ലപ്പെട്ട സഹദ എന്ന പേരിന് അർഹതയില്ലെങ്കിലും അതുപോലുള്ള പല പീഡകൾ സഭയ്ക്കുവേണ്ടി സഹിക്കയാൽ ഒരു "മൗദ്യോനോ" എന്ന നാമത്തിനു യോഗ്യനായിത്തീർന്നിരിക്കുന്ന നമ്മുടെ മെത്രാച്ചൻ കബറടക്കപ്പെടുന്നു. എന്നു മാത്രവുമല്ല വലിയ നോമ്പിൽ ശനി, ഞായർ ഈ ആഴ്ചകൾ ഒഴിച്ചുള്ള ദിവസങ്ങളിൽ വി. കുർബാന അനുഷ്ഠിക്കാൻ സഭ അനുവദിക്കുന്നില്ല. ആ രണ്ടു ദിവസങ്ങളിൽ അർപ്പിക്കണമെന്നു നിർബന്ധവുമാണ്. അദ്ദേഹം മരിച്ചുപോയി എന്ന വാർത്ത എങ്ങനെയോ പ്രചരിച്ച മിനിഞ്ഞാന്ന് അദ്ദേഹം കാലംചെയ്തിരുന്നെങ്കിൽ വി. കുർബാനാനന്തരം സംസ്ക്കരിക്കപ്പെടുന്നതിനുള്ള ഭാഗ്യം അദ്ദേഹത്തിനു നഷ്ടപ്പെടുമായിരുന്നു.

അദ്ദേഹത്തിന്റെ വേർപാട് എത്രയും ശാന്തമായിരുന്നു. യാതൊരു ചേഷ്ടയോ ഗോഷ്ടിയോ കൂടാതെ നാഴികമണിയുടെ പെൻഡുലം ചലനരഹിതമായിത്തീരുന്നതുപോലെയാണ് അദ്ദേഹത്തിന്റെ ശ്വാസം നിന്നത്. പ്രാർത്ഥനയുടെ അവസാനം വിശ്വാസപ്രമാണം ചൊല്ലിത്തീർന്നപ്പോൾ കൃത്യം പന്ത്രണ്ടു മണിക്ക് മ്ശിഹാ തമ്പുരാൻ ലോകരക്ഷയ്ക്കുവേണ്ടി ക്രൂശിക്കപ്പെട്ട വെള്ളിയാഴ്ച ദിവസത്തിലും ആ നാഴികയിലും അദ്ദേഹം കർത്താവിൽ നിദ്രപ്രാപിച്ചു.

കൂടാതെ ഒരാൾ മരിച്ചാൽ അതിന്റെ മൂന്ന്, ഒൻപത്, മുപ്പത് എന്നീ ദിവസങ്ങളിൽ ആ ആൾക്കുവേണ്ടി വി. ബലി അർപ്പിക്കണമെന്നാണല്ലോ സഭയുടെ

കല്പന. നമ്മുടെ മെത്രാച്ചൻ ഇന്നലെ കാലം ചെയ്തതുകൊണ്ട് മേൽപ്പറഞ്ഞ മൂന്നു ദിവസങ്ങളിലും സകല പള്ളികളിലും കുർബ്ബാനയിൽ അദ്ദേഹത്തെ ഓർക്കുന്നതിനു സൗകര്യമുണ്ടായിരിക്കുന്നു. ഇവയൊക്കെയും അത്ഭുതകരമല്ലയോ? ദൈവത്തിന്റെ പരിശുദ്ധന്മാരെ നാം ഇങ്ങനെയാണു തിരിച്ചറിയേണ്ടത്. ആകയാൽ അദ്ദേഹത്തിന്റെ മരണംമൂലം സഭയ്ക്ക് വലിയ ഒരു പുണ്യവാളൻ നഷ്ടപ്പെട്ടിരിക്കുന്നു. നമ്മുടെ നഷ്ടം വലുതാണ്. നമ്മുടെ പണ്ഡിതനായ മല്പാൻ ഇന്നു നമ്മിൽനിന്ന് പിരിഞ്ഞുപോയിരിക്കുന്നു. നമ്മുടെ വലിയ മെത്രാപ്പോലീത്താ ഇന്നു കാലം ചെയ്തിരിക്കുന്നു. നമ്മുടെ ഈ വിശുദ്ധ പിതാവ് ഇന്ന് എടുത്തുകൊള്ളപ്പെട്ടിരിക്കുന്നു. കണ്ടാലും യിസ്രായേലിൽ ഒരു വലിയ രാജാവ് ഇന്നു വീണിരിക്കുന്നു. അവർക്കെന്നപോലെ നമുക്കും ഇതൊരു സന്താപദിനമാണ്. ഇതുവരെ അദ്ദേഹം നാമേവരെയും തന്റെ ചിറകുകളിൻകീഴിൽ കാത്തുകൊണ്ടു. അദ്ദേഹം നമ്മോടു സഹതാപമുള്ളവനാകയാൽ ദൈവസന്നിധിയിൽ നമുക്കുവേണ്ടി മുട്ടിപ്പായി മദ്ധ്യസ്ഥതത നടത്തുമെന്നു നമുക്കു സമാശ്വസിക്കാം. നീതിമാന്റെ പ്രാർത്ഥനയുടെ ശക്തി വലുതാണല്ലോ. അദ്ദേഹം ഏതെല്ലാം തത്വങ്ങളെയും പ്രമാണങ്ങളെയും മുൻ നിർത്തി പോരാടിയോ, അവയെ സംരക്ഷിച്ചുപോകേണ്ട കടമ നാമേവർക്കുമുണ്ട്. "നിങ്ങൾ എന്നെ സ്നേഹിക്കുന്നുവെങ്കിൽ എന്റെ കല്പനകൾ അനുഷ്ഠിപ്പിൻ" എന്ന് നമ്മുടെ കർത്താവ് ശിഷ്യന്മാർക്ക് കൊടുത്ത അന്ത്യസന്ദേശപ്രകാരം നമ്മുടെ ഈ വലിയ മെത്രാച്ചനോടു നമുക്കുള്ള സ്നേഹത്തെ പ്രത്യക്ഷപ്പെടുത്തേണ്ടത് അദ്ദേഹത്തിന്റെ ആദർശങ്ങളിൽ നിന്ന് വ്യതിചലിക്കാതെ ധൈര്യസമേതം പുരോഗമനം ചെയ്യുന്നതിലായിരിക്കണം എന്നു നാം നിങ്ങളെ അനുസ്മരിപ്പിച്ചുകൊള്ളുന്നു.

ഒരാശ്വാസം നമുക്കുണ്ട്. "ഞാൻ നല്ല പോർ പൊരുതു, ഓട്ടം തികച്ചു, വിശ്വാസത്തെ കാത്തു. ഇനി നീതിയുടെ കിരീടം എനിക്കായി വച്ചിരിക്കുന്നു. ആയതു നീതിയുടെ ന്യായാധിപതിയായ കർത്താവ് ആ ദിവസത്തിൽ എനിക്കു തരും" എന്നു പൗലൂസ് ശ്ലീഹാ തന്നെക്കുറിച്ചുതന്നെ പറഞ്ഞിരിക്കുന്ന വചനം നമ്മുടെ ഈ വിശുദ്ധ പിതാവിനെപ്പറ്റി എത്രയും ചേർച്ചയായിരിക്കുന്നുവെന്നതു തന്നെ. അദ്ദേഹം നമുക്കുവേണ്ടി പ്രാർ ത്ഥിക്കും; നമുക്ക് അദ്ദേഹത്തിനുവേണ്ടി അപേക്ഷിക്കാം. "നിങ്ങൾ സമാധാനത്തോടെ വസിപ്പിൻ" എന്നരുളിച്ചെയ്തിട്ട് അദ്ദേഹം നമ്മോട് യാത്രപറയുവാൻ പോകുന്നു. ഞങ്ങളുടെ "വിശുദ്ധ പിതാവേ, സമാധാനത്താലെ പോവുക" എന്ന വചനത്താൽ നമുക്ക് അദ്ദേഹത്തോട് യാത്രപറയാം. ബാലസിംഹത്തെപ്പോലെ ഇവിടെ ഇരിക്കുന്ന ഇദ്ദേഹം സിംഹക്കുട്ടിയെപ്പോലെ ഉണർന്നെഴുന്നേൽക്കും. "വിശുദ്ധ ഭൃത്യാ, നീ യോഗ്യമായി പ്രവർത്തിച്ചു; നിന്റെ യജമാനന്റെ സന്തോഷത്തിലേക്ക് പ്രവേശിക്ക" എന്ന ഇമ്പകരമായ ശബ്ദം കേൾപ്പാൻ ആ ന്യായവിധി ദിവസത്തിൽ ദൈവം അദ്ദേഹത്തിന് ഇടയാക്കട്ടെ. ആ ദിവസത്തിൽ അഭിമുഖമായി കാണുന്നതിനും കർത്തൃസന്നിധിയിൽ കരുണ കണ്ടെത്തുന്നതിനും അദ്ദേഹത്തിനും നമുക്കും സംഗതിയാകുവാൻ പ്രാർത്ഥിപ്പിൻ. ❑




## വട്ടശ്ശേരിൽ തിരുമേനിയുടെ 87-ാമത് ഓർമ്മപ്പെരുന്നാൾ ആചരിച്ചു

കോട്ടയം: മലങ്കരസഭാ ഭാസുരൻ പ. വട്ടശ്ശേരിൽ ഗീവർഗീസ് മാർ ദിവന്നാസിയോസിന്റെ 87-ാമത് ഓർമ്മപ്പെരുന്നാൾ കോട്ടയം പഴയ സെമിനാരിയിൽ ഭക്ത്യാദരപൂർവ്വം ആചരിച്ചു. വിശുദ്ധ കുർബ്ബാനയ്ക്ക് ഗീവർഗീസ് മാർ കൂറിലോസ് മെത്രാപ്പോലിത്താ പ്രധാന കാർമികത്വം വഹിച്ചു. സഭയുടെ വിലപ്പെട്ട നിധിയാണ് പരിശുദ്ധനായ വട്ടശ്ശേരിൽ തിരുമേനിയെന്ന് മെത്രാപ്പോലീത്താ പറഞ്ഞു. വിശുദ്ധ കുർബ്ബാനയ്ക്കു ശേഷം കബറിടത്തിൽ ധൂപാർപ്പണവും, ആശീർവാദവും നടന്നു.




## തരിശ്നിലത്ത് നൂറ്മേനി വിളയിച്ച് കണ്ടനാട് വെസ്റ്റ് ഭദ്രാസന യുവജനപ്രസ്ഥാനം

### ലഭിച്ച വിളവ് മുഴുവൻ ബുദ്ധിമാദ്ധ്യമുള്ള അംഗങ്ങൾ വസിക്കുന്ന പിറമാടം പ്രത്യാശ ഭവനിൽ ഏൽപ്പിച്ച് മാതൃകയായി കണ്ടനാടിന്റെ യുവത

പിറവം: കഴിഞ്ഞ പത്ത് വർഷമായി ഉപയോഗിക്കാതെ തരിശ് നിലം ആയി കിടന്നിരുന്ന പാടത്ത് നൂറ് മേനി വിളയിച്ച് ഓർത്തഡോക്സ് സഭ കണ്ടനാട് വെസ്റ്റ് ഭദ്രാസന യുവജനപ്രസ്ഥാനം. പാമ്പാക്കുട പഞ്ചായത്ത് ആറാം വാർഡിൽ ചെറിയ പാമ്പാക്കുട പൂക്കോട് നിലം പാടശേഖരത്തിലെ രണ്ടേക്കർ വയലിലാണ് യുവജനങ്ങൾ ജൈവകൃഷിയിടം ഒരുക്കിയത്.പുല്ലും കാടും കയറി കൃഷിയോഗ്യമല്ലാതെ കിടന്ന പാടം ആഴ്ചകൾ നീണ്ട പരിശ്രമത്തിലൂടെയാണ് ഒരുക്കിയെടുത്തത്. ഐ ആർ.അഞ്ച് ഇനം നെല്ലാണ് കൃഷിയിറക്കിയത്.

കണ്ടനാട് വെസ്റ്റ് ഭദ്രാസന മെത്രാപ്പോലീത്ത ഡോ. മാത്യൂസ് മാർ സേവേറിയോസ് കൊയ്ത്തുൽസവം ഉദ്ഘാടനം നിർവഹിച്ചു. ലഭിച്ച വിളവ് മുഴുവൻ ബുദ്ധിമാദ്ധ്യമുള്ള നിർധനരും നിരാലംബരുമായ അംഗങ്ങൾ താമസിക്കുന്ന ജീവകാരുണ്യ സ്ഥാപനമായ പിറമാടം പ്രത്യാശ ഭവനിൽ ഏൽപ്പിച്ച് മാതൃക ആവുകയും ചെയ്തു. പാമ്പാക്കുട ഗ്രാമപഞ്ചായത്ത് പ്രസിഡന്റ് തോമസ് തടത്തിൽ, യുവജനപ്രസ്ഥാനം ഭദ്രാസന വൈസ്പ്രസിഡന്റ് ഫാ. ജോമോൻ ചെറിയാൻ, യുവജനപ്രസ്ഥാനം ഭദ്രാസന ജനറൽ സെക്രട്ടറി ഗിവീസ് മർക്കോസ്, യുവജനപ്രസ്ഥാനം ഭദ്രാസന ഭാരാവാഹികളായ നിഖിൽ കെ. ജോയി, അലക്സ് രാജു, ബിബിൻ കെ.സി, അൻസൺ ഏലിയാസ് ഭദ്രാസന കൗൺസിൽ അംഗം ജോസി ഐസക്ക് തുടങ്ങിയവർ പങ്കെടുത്തു.



"യാക്കോബായ സഭാനേതൃത്വം നുണ പ്രചരണങ്ങൾ അവസാനിപ്പിക്കുക, രാജ്യത്തിന്റെ നീതി-ന്യായ വ്യവസ്ഥയെ ബഹുമാനിക്കുവാൻ പഠിക്കുക. "

- ഡോ. ഗീവർഗീസ് മാർ യൂലിയോസ് മെത്രാപ്പോലീത്താ
(മലങ്കര ഓർത്തഡോക്സ് സഭാ മാധ്യമ വിഭാഗം അദ്ധ്യക്ഷൻ)

# ഭാസുരൻ അഥവാ പ്രോജ്വലിച്ച പ്രകാശം

## ഫാ. റെജി അലക്സാണ്ടർ

ദീവന്നാസ്യോസ് ആറാമൻ അഥവാ വട്ടശ്ശേരിൽ ഗീവർഗീസ് മാർ ദീവന്നാസ്യോസ് സത്യത്തിൽ ഒരു സമസ്യയാണ്. ഋഷിതുല്യം ഒരൽപ്പം രൗദ്രമുഖം; വളരെ ക്ലേശപെട്ട് കപ്പലോടിക്കുന്ന കപ്പിത്താന്റെ കണ്ണുകൾ; മുൻഗാമികളെപ്പോലെ അത്ര സരസമല്ലാത്ത താടിമീശ: ചുരുക്കം പറഞ്ഞാൽ വാഗ്ദത്ത നാട്ടിലേക്ക് ദൈവജനത്തെ വഴിനടത്തുന്ന മോശക്ക് സമം.

സത്യത്തിൽ സാധുക്കളും നിഷ്കളങ്ക ബോധവുമുള്ളവരായിരുന്നു കേരളത്തിലെ നസ്രാണികളായ സുറിയാനി ക്രിസ്ത്യാനികൾ. അതുകൊണ്ടുതന്നെ അവരുടെ ദൈവഭയം, സ്വത്വബോധം, കഠിനാധ്വാനം എന്നിവയ്ക്ക് അവർ വല്ലാതെ പ്രാധാന്യം കൊടുത്തിരുന്നു. അതുകൊണ്ടുതന്നെ പറങ്കികളോടും, ഡച്ചുകാരോടും, ഇംഗ്ലീഷുകാരോടും എന്നുവേണ്ട വന്നൊരോടും പോയൊരോടുമൊക്കെ അവർക്ക് സന്ധിയില്ലാ സമരത്തോടെ പലപ്പോഴും കലഹിക്കേണ്ടി വന്നിട്ടുണ്ട്.

ഇതിന്റെ ചില ബാക്കിപത്ര കാഴ്ചകളായിരുന്നു ഇരുപതാം നൂറ്റാണ്ടിന്റെ ആദ്യ ദശകത്തിന്റെ പശ്ചാത്തലവും. ഒരിടത്ത് നവീകരണം, മറ്റൊരിടത്ത് വളർത്തികൊണ്ടുവന്ന ശിഷ്യന്റെ അക്കരെപച്ചയിലേക്കുള്ള കൂറുമാറ്റം അതിലുപരി സ്വന്തം ചോരയും മാംസവും തമ്മിലുള്ള തെരുവ് യുദ്ധം.

ഈ സാഹചര്യത്തിൽ അദ്ദേഹത്തിന്റെ മുന്നിലുള്ള മാർഗ്ഗം 'do or die' എന്നത് മാത്രമായിരുന്നു. നേരും നെറിയുമുള്ള അദ്ദേഹം ചെയ്ത തെറ്റ് 'ba ba black sheep have you any wool' എന്നുള്ള പാട്ടുപാടി കിട്ടുന്ന ലയ്ക്കും ഷെയറും നോക്കി സ്വന്തം പൊക്കറ്റ് നിറക്കുകയൊ; ചീഞ്ഞുപോകാതെയുള്ള പള്ളിയറകൾ ഉണ്ടാക്കുകയൊ ചെയ്തില്ല എന്നത് മാത്രമാണ്. ഭരമേൽപ്പിക്കപ്പെട്ട മാനം വിൽക്കുന്നതിനേക്കാൾ മരണമാണ് നല്ലത് എന്ന് മനസ്സാവരിച്ചു ആ സ്വാത്വികൻ.

പിന്നെ മുടക്കായി, കൊന്നുതള്ളാൻ കല്പനയായി. പാവം ആനപ്പാപ്പിയുടെ തലച്ചോറ് മീനച്ചിലാറിന്റെ മണപ്പുറത്ത് ചിതറിക്കിടന്നു. ഇന്നും പഴയസെമിനാരിയിലെ നാലുകെട്ടിലെ വടക്കുപടിഞ്ഞാറുള്ള മുറി ആ കഥനകഥ പറയുമ്പോൾ മനസാക്ഷി വിങ്ങും എന്നതാണ് സത്യം..

അരയും വയറും മുറുക്കി ഒരു പോരാളി കണക്കെ ആ കൃശ്ശഗാത്രൻ മുന്നിലിറങ്ങി. പ്രായോഗിക പരിഹാരത്തിന് അദ്ദേഹം സിറിയയിലെ മൂസലിൽ കാത്തുകിടന്നിട്ടുണ്ട്. അവസാനം സാക്ഷാൽ അബ്ദൽ മശീഹ പാത്രിയാർക്കീസ് ബാവായെ മലങ്കരയിലെത്തിച്ചു. അങ്ങനെയെങ്കിലും സ്വന്തത്തിന്റെ ചോര പൊഴിയാതെ മാംസം ഉടയാതെ മുറിവുണങ്ങട്ടെ എന്ന് ആശിച്ചിട്ടുണ്ടാവാം. പിന്നെ കൃത്യമായ കുത്തിക്കെട്ടലായിരുന്നു. പൂർത്തിയായത് 1934-ൽ ആണെന്ന് മാത്രം. ഉറച്ച നിലപാടുകളുടെ തോഴനായിരുന്ന ആ മഹാമുനി അവസാനം വരെ അദ്ദേഹം ഉറച്ചുനിന്നു. അതിനിടയിൽ മുൻപ് തള്ളിപ്പറഞ്ഞ ശിഷ്യൻ തിരുവനന്തപുരത്തുനിന്ന് തലമൂടിക്കൊണ്ട് മലങ്കര മെത്രാപ്പോലീത്തായുടെ ആസ്ഥാനത്തെത്തി കാലിൽ തൊട്ട് ക്ഷമ പറഞ്ഞിരുന്നത്രെ!

ആ നക്ഷത്രം വീണുടഞ്ഞു.. കണ്ണീരോടെ വിതുമ്പി പുണ്യവാനായ കല്ലാശ്ശേരി ബാവ. എഴുപത്തഞ്ച് സംവൽസരങ്ങൾ ആ ക്രാന്തദർശി മുള്ളുകളുടെയും കണ്ണീരിന്റെയും പാതയിൽ സഞ്ചരിച്ചു തീർത്തു. 1934 ഫെബ്രുവരി 23 ആ മഹാചാര്യൻ ലോകത്തോട് വിട പറഞ്ഞു. വീണ്ടും രണ്ടു വ്യാഴവട്ടമെടുത്തു അദ്ദേഹം ശരിയായിരുന്നു എന്ന് ഇന്ത്യയുടെ പരമോന്നത നീതിപീഠത്തിന് വെളിവാക്കാൻ. തന്റെ പിൻഗാമിയുടെ തോളോട് തോൾ ചേർന്ന് ഒരിക്കൽ മുറിഞ്ഞുപോയ സ്വന്തമാംസവും രക്തവും നിലയുറപ്പുച്ചപ്പോൾ സ്വർഗ്ഗത്തിൽ ആ പുണ്യ പിതാവ് ആനന്ദാശ്രു പൊഴിച്ചിട്ടുണ്ടാകും..



ഓർമ്മ ഫെബ്രുവരി 27-ന്
കോട്ടയം പഴയസെമിനാരിയിൽ

പരിശുദ്ധ പരുമല തിരുമേനിയുടെ ശിഷ്യനായി, പുലിക്കോട്ടിൽ തിരുമേനിയുടെ കൃത്യമായ ദീർഘവീക്ഷണമായി പ്രാർത്ഥനയോടും കണ്ണീരോടും മലങ്കര സഭയ്ക്ക് ഊടും പാവും കെട്ടുറപ്പും നൽകി നയിച്ച മഹാപരിശുദ്ധന്റെ മധ്യസ്ഥതയിൽ അഭയം പ്രാപിക്കുന്നു.. ❑

# ഓർത്തഡോക്സ് ആരാധനാവത്സരം

ഫാ. ഡോ. ജോസഫ് ചീരൻ

അദ്ധ്യായം 8

## തേജസ്കരണ കാലം

തന്റെ ശിഷ്യപ്രമുഖരായ പത്രോസ്, യാക്കോബ്, യോഹന്നാൻ എന്നിവരെ കൂട്ടി ക്രിസ്തു തന്റെ കഷ്ടാനുഭവത്തിന് മുമ്പ് താബോർ മലയിൽ പ്രാർത്ഥിക്കുവാൻ കയറിപ്പോയി. അവിടെവച്ച് ക്രിസ്തുവിന്റെ മുഖം തേജോമയമായി. ആ തേജസ് ശിഷ്യർ കണ്ടു. സമീപത്ത് മോശയും ഏലിയാവും കാണപ്പെട്ടു. 'ഇവൻ എന്റെ പ്രിയ പുത്രൻ' എന്ന പിതാവിന്റെ ശബ്ദം ആകാശത്തിൽനിന്ന് അവർ കേട്ടു. തേജോമയമായ ഒരു മേഘം പ. റൂഹായുടെ സാന്നിധ്യം സൂചിപ്പിച്ചു. താൻ മനുഷ്യരൂപത്തിൽ കാണപ്പെട്ട ദൈവപുത്രനാണെന്ന് ശിഷ്യർക്ക് ബോധ്യമായി. വരുവാനുള്ള ലോകത്തിലെ പുതിയ ജീവന്റെ അവസ്ഥ ശിഷ്യർക്ക് ഗ്രഹിക്കുമാറായി. വർത്തമാനകാലത്ത് ക്രിസ്തുവിനെപ്രതി പീഡനങ്ങൾ സഹിക്കുമ്പോൾ പിതാക്കന്മാരെ ധൈര്യപ്പെടുത്തിയിരുന്നത് ഈ ദർശനമാണ്. ഈ തേജോമയമായ നിത്യജീവനിലേക്കാണ് ക്രിസ്തു മാമ്മൂദീസായിലൂടെ തങ്ങളെ വിളിച്ചതെന്ന തിരിച്ചറിവ് ഈ കാലത്തെ ആരാധനയിൽ ആരാധകർക്ക് സഹനശക്തി നൽകുന്നു. ഈ ക്രിസ്തുസംഭവം സഭാജീവിതത്തിന് തേജസ്സിന്റെ പരിവേഷം നൽകുന്നു.

**കൂടാരപ്പെരുന്നാൾ രാഗം 6**

വി. മത്തായി 16:27–17:13, വി. മർക്കോസ് 8:38–9:13, വി. ലൂക്കോസ് 9:27–36.
ആവർത്തനം 16:13–15, പുറപ്പാട് 19:24–20:6, ഏശായ 60:12–15, 61:1–3.
1 യോഹ. 2:23–3:15, റോമർ 11:25–36.

പെസ്ഗോമോ. സങ്കീർത്തനം 89:12–13, സങ്കീ. 78:54

'ദക്ഷിണോത്തരദിക്കുകൾ നീ സൃഷ്ടിച്ചിരിക്കുന്നു. താബോറും ഹെർമ്മോനും നിന്റെ നാമത്തിൽ ആനന്ദിക്കുന്നു.......'

'അവർ അവരെ തന്റെ വിശുദ്ധ ദേശത്തിലേക്കും തന്റെ വലങ്കൈ സമ്പാദിച്ച ഉപപർവ്വതത്തിലേക്കും കൊണ്ടുവന്നു.'

### A. കൂടാരപ്പെരുന്നാൾ കഴിഞ്ഞ് ഒന്നാം ഞായർ 3/7

വി. മർക്കോസ് 4:21–34, വി. മത്തായി 13:44–52, വി. മത്തായി 21:28–32.
ആവർത്തനം 25:13–16, 1 ശമുവേൽ 2:31–36, യെഹസ്കിയേൽ 7:1–4.
യാക്കോബ് 4:7–5:6, ഫിലിപ്യർ 4:8–20.

വാക്കു കൊണ്ടല്ല, പ്രസാദിപ്പിക്കുന്നത് പ്രവൃത്തികൊണ്ടത്രേ. ശിഷ്യത്വത്തിന്റെ ചർച്ചയിൽ ഇത് സർവപ്രധാനം. ആദ്യത്തേത് പ്രകടനപരമായി മനോഹരം. രണ്ടാമത്തേതിനാണ് അകത്തെ സൗന്ദര്യം. നിങ്ങൾ എന്നെ അധരംകൊണ്ട് സേവിക്കുന്നു എന്നുള്ളത് വേദപുസ്തകം നടത്തുന്ന നിരന്തര വിമർശനമത്രേ. അധരസേവ എക്കാലത്തും എല്ലാ ജനതയും കാണിക്കുന്ന ഒരു ആഴമില്ലാത്ത ഭക്തിയാണ്. അകമേ യഹൂദനാണ് യഹൂദൻ; അകമേ ക്രിസ്ത്യാനിയാണ് ക്രിസ്ത്യാനി. ഈ സന്ദേശമാണ് ഈ 'കാല'ത്തെ ആരാധന നമുക്ക് നൽകുന്നത്.

### B. കൂടാരപ്പെരുന്നാൾ കഴിഞ്ഞ് രണ്ടാം ഞായർ 4/8

ദാനത്തിന്റെ അളവും വണ്ണവും തൂക്കവും അല്ല, നൽകുന്ന ആളിന്റെ മനോഭാവമാണ് ദാനത്തെ വിശിഷ്ടമാക്കുന്നത്. മഹാഭാരതയുദ്ധം കഴിഞ്ഞ് യുധിഷ്ഠിരന്റെ കിരീടധാരണത്തിന്റെ ഭാഗമായി ബ്രാഹ്മണർക്കും മറ്റും വേണ്ടുവോളം ധനവും ധാന്യവും സംഭാവന ചെയ്ത പാണ്ഡവന്മാരുടെ ദാനമാഹാത്മ്യം കേട്ട് വന്നെത്തിയ ഒരു കീരി പറഞ്ഞ കഥ ശ്രദ്ധേയം. ആ കീരിയുടെ പാതി മെയ് സ്വർണ്ണമായിരുന്നു. തനിക്കും കുടുംബാംഗങ്ങൾക്കും ഭക്ഷണത്തിന് അവശേഷിച്ച ധാന്യം ഭിക്ഷ യാചിച്ചെത്തിയവർക്കു പൂർണ്ണമായി നൽകിയ ബ്രാഹ്മണന്റെ ദാനമഹോത്സവം നടന്ന മുറ്റത്ത് തൂവിപ്പോയ ധാന്യപ്പൊടികളിൽ ഉരുണ്ടപ്പോൾ ആണ് അതിന്റെ പാതി മെയ് സ്വർണ്ണമായത്. ഇന്ദ്രപ്രസ്ഥത്തിൽ പാണ്ഡവരുടെ ദാനമഹോത്സവത്തിന്റെ ദാനഭൂമിയിൽ കിടന്ന് ഉരുണ്ട കീരിയുടെ ശരീരത്തിന്റെ മറുഭാഗം സ്വർണ്ണമായില്ല. ഈ കോലാഹലം കൂടി നടത്തിയ ദാനസത്രത്തിന് സാധുബ്രാഹ്മണൻ ചെയ്ത ആത്മത്യാഗത്തിന്റെ പുണ്യമില്ല എന്നാണ് കീരി യുധിഷ്ഠിരനോട് പറഞ്ഞത്. വിധവയുടെ ചില്ലിക്കാശ് ഈ തത്വത്തിന്റെ മറ്റൊരു പാഠം. ആത്മത്യാഗത്തിന്റെ സ്പർശത്തിനേ തേജസ് അവകാശിക്കുവാനാവൂ.




വി. ലൂക്കോസ് 14:15–24, വി. മർക്കോസ് 10:28–34, വി. മർക്കോസ് 12:38–44.
പുറപ്പാട് 23:20–27, യോശുവാ. 1:6–16, ഹോശയാ 11:1–5.
1 പത്രോസ് 5:1–9, 1 കൊരിന്ത്യർ 10:8–13.

**ശൂനോയോ (ദൈവമാതാവിന്റെ വാങ്ങിപ്പ് പെരുന്നാൾ) രാഗം 7**

സാധാരണ സ്ത്രീയായി ജനിച്ച്, ദൈവകൃപയാൽ ശുദ്ധീകരിക്കപ്പെട്ട് ദൈവകുമാരന്റെ മാതാവാകുവാൻ കൃപ ലഭിച്ച മറിയം ദൈവമാതാവ് എന്ന ബഹുമതി ആർജ്ജിച്ചു. ആദാമ്യ വംശജ എന്ന നിലയിൽ അവൾ മരിച്ച് സംസ്കരിക്കപ്പെട്ടു എങ്കിലും ആ ശരീരത്തെ ദ്രവത്വം കാണുവാൻ പുത്രൻതമ്പുരാൻ അനുവദിച്ചില്ല. അവൾ മരണാനന്തരം സ്വർഗ്ഗത്തിലേക്ക് എടുക്കപ്പെട്ടു എന്ന് സഭ പരമ്പരയായി വിശ്വസിക്കുന്നു. പ്രബലമായ ഈ വിശ്വാസപാരമ്പര്യമാണ് ഈ പെരുനാളിന് ആധാരം. കർത്താവിന്റെ രണ്ടാമത്തെ വരവിൽ കർത്തൃദാസർക്ക് ലഭിക്കുന്ന പദവി മാതാവിന് നേരത്തെ ലഭിച്ചു എന്നേ പറയാനുള്ളൂ.

വി. മർക്കോസ് 3:28–35 + വി. മത്തായി 12:43–45 + വി. ലൂക്കോസ് 11:27–32.
വി. ലൂക്കോസ് 2:32–51 + വി. മത്തായി 12:46–50, വി. ലൂക്കോസ് 11:27–36.
പുറപ്പാട് 19:16–23, യോശുവാ 4:4–10, ഏശായ 45:14–19.

പ്രവൃത്തി 7:44-53, എബ്രായർ 9:3-12.

പെസ്ഗോമോ. സങ്കീ. 45:9-10, സങ്കീ. 45:9-10.

'അല്ലയോ കുമാരി കേൾക്കുക, നോക്കുക, ചെവി ചായിക്കുക, സ്വജന ത്തെയും നിന്റെ പിതൃഭവനത്തെയും മറക്കുക.'

**C. ശൂനോയോയ്ക്ക് ശേഷം ഒന്നാം ഞായർ 5/1**

വി. ലൂക്കോസ് 14:25-35, വി. ലൂക്കോസ് 15:1-10, വി. മർക്കോസ് 10:35-45.
പുറപ്പാട് 14:21-29, 1 ശമുവേൽ 8:4-10, ഏശായ 43:1-5.
1 യോഹന്നാൻ 2:22-29, എഫേസ്യർ 6:10-17.

തേജോമയമായ ജീവാവസാനം ലക്ഷ്യമാകണം. നല്ല ഒരു അന്ത്യത്തിന് ഞങ്ങളെ അർഹരാക്കേണമേ എന്നാണ് പ്രാർത്ഥന. തേച്ചുമിനുക്കി പ്രഭ ചൊരിയുന്ന, അനുകരണാർഹമായ ജീവാവസാനം നമുക്ക് പ്രാപിക്കാനാവൂ.

**D. ശൂനോയോയ്ക്ക് ശേഷം രണ്ടാം ഞായർ 6/2**

വി. ലൂക്കോസ് 17:22-34, വി. ലൂക്കോസ് 18:9-17, വി. ലൂക്കോസ് 11:9-20.
ഉല്പത്തി 6:3-12, സഭാപ്രസംഗി 7:1-35, സങ്കീർത്തനം 12:1-9.
2 പത്രോസ് 3:8-14, 1 തെസലോനികൃർ 5:1-6.

ദൈവത്തോട് നിരന്തരം ചേർന്നുനിന്ന് പ്രാർത്ഥിക്കുക. നിശ്ചയമായും തേജസ്കരിക്കപ്പെടും.

**E. ശൂനോയോയ്ക്ക് ശേഷം മൂന്നാം ഞായർ 7/3**

വി. മത്തായി 19:1-12, വി. ലൂക്കോസ് 19:11-27, വി. മത്തായി 17:22-27.
പുറപ്പാട് 24:12-17:1, 1 ശമുവേൽ 3:16-21, യെഹസ്കിയേൽ 18:21-24.
യാക്കോബ് 5:1-6, 2 കോരി. 10:1-7.

**F. ശൂനോയോയ്ക്ക് ശേഷം നാലാം ഞായർ 8/4**

വി. മത്തായി 18:1-11, വി. മത്തായി 18:12-22, വി. മർക്കോസ് 6:1-6.
പുറപ്പാട് 3:1-2, 11-14, ഇയ്യോബ് 1:1-5, ഏശായ 1:16-20.
1 പത്രോസ് 2:1-55, 1 കൊരിന്ത്യർ 3:16-23.

**G. ശൂനോയോയ്ക്ക് ശേഷം അഞ്ചാം ഞായർ 1/5**

വി. മർക്കോസ് 7:1-13, വി. മർക്കോസ് 7:14-23, വി. ലൂക്കോസ് 11:33-41.
ലേവി 18:1-5, യോശുവാ 22:4-6, യെഹസ്കിയേൽ 34:1-6.
പ്രവൃത്തി 14:2-10, റോമർ 2:28-3:8.

**അദ്ധ്യായം 9**

## സ്ലീബാ കാലം

സ്ലീബാ കാലത്തിന് ചരിത്രപരവും പ്രതീകാത്മകവും സാമൂഹികവുമായ വിവിധ മാനങ്ങൾ ഉണ്ട്. എ.ഡി. നാലാം നൂറ്റാണ്ടിൽ കുസ്തന്തീൻ രാജാവ് ആകാശത്തിൽ കണ്ട സ്ലീബായുടെ അടയാളം മൂലം യുദ്ധത്തിൽ ശത്രുക്കളെ ജയിച്ചു. നിരോധിത മതമായ ക്രിസ്തുമതവും കുരിശും അതോടെ റോമ്മാ സാമ്രാജ്യത്തിന്റെ ഔദ്യോഗിക മതമായി. രാജാമാതാവ് ഹെലനി യെരുശലേമിൽ ചെന്ന് കർത്താവിന്റെ കുരിശിനെപ്പറ്റി അന്വേഷിച്ചു. മൂന്ന് കുരിശുകൾ കണ്ടെത്തി. മരിച്ചവർക്ക് ജീവൻ നൽകുക വഴി ക്രിസ്തുവിന്റെ കുരിശ് തിരിച്ചറിഞ്ഞു. അത് ആഘോഷപൂർവ്വം, ബഹുമതിപൂർവ്വം ആഘോഷിച്ചു. സെപ്തംബർ 14-ാം തീയതി അതിന്റെ പെരുനാൾ മാറാനായ ബഹുമതിയോടെ നാം ആഘോഷിക്കുന്നു.

സ്ലീബാ ഒരു ഭാഷ ആകുന്നു. അനുഗ്രഹം നൽകുകയും സ്വീകരിക്കുകയും ചെയ്യുന്നത് സ്ലീബായുടെ ഭാഷയിലാണ്. സ്ലീബാ സ്വയമേവ വിശുദ്ധമാകയാൽ അതിന് കൂദാശയില്ല, ആഘോഷപൂർവ്വമായ പ്രതിഷ്ഠയേ ഉള്ളൂ. ഒരു കാലത്ത് ക്രിസ്തുമതത്തിന്റെ പ്രതീകമായി സ്ലീബായെ ഉപയോഗിച്ചിരുന്നു. രണ്ടായിരത്തോളം ആണ്ടുകൾക്കപ്പുറത്തുണ്ടായ മഹാത്യാഗത്തെ മൂകമാണെങ്കിലും ഉച്ചത്തിൽ വർണ്ണിക്കുന്ന പ്രതീകമാണ് കുരിശ് എന്ന് കവികൾ പാടിയിട്ടുണ്ട്. കിരീടത്തിലേക്കുള്ള പാതയെ കുരിശ് പ്രതിനിധാനം ചെയ്യുന്നു. കുരിശ് ക്രിസ്തുവിന്റെ പ്രതീകം കൂടെയാണ്. ത്യാഗത്തിന്റെയും സഹനത്തിന്റെയും സമാധാനത്തിന്റെയും വിജയത്തിന്റെയും ചിഹ്നമായി കുരിശിനെ നാം ആദരിക്കുന്നു. ലോകാവസാനത്തിൽ ക്രിസ്തു സ്ഥാപിക്കുന്ന പുതിയ ഭരണസംവിധാനത്തിന്റെ ചിഹ്നമാണ് കുരിശ്. സ്ലീബായുടെ അടയാളം അതിനെ ആദരിക്കുന്നവർക്ക് കോട്ടയാകുന്നു എന്ന അർത്ഥത്തിലാണ് പതാകയിലും ദേവാലയ ഉപകരണങ്ങളിലും സ്ലീബായുടെ അടയാളം അങ്കനം ചെയ്യുന്നത്. കർത്താവിന്റെ ക്രൂശാരോഹണം, ഉയിർപ്പ് തുടങ്ങിയ ക്രിസ്തുസംഭവങ്ങളിൽ കുരിശ് ക്രിസ്തുവിന്റെ പ്രതീകമായി ആരാധനാനുഷ്ഠാനങ്ങളെ സംവിധാനം ചെയ്തിരിക്കുന്നു. ദനഹാ, ഓശാന, മൂറോൻ കൂദാശ എന്നീ ശുശ്രൂഷകളിൽ കർത്താവ് ലോകരക്ഷ പൂർത്തിയാക്കിയ സന്ദേശം കുരിശാകൃതിയിലുള്ള ആഘോഷം മുഖേനയാണ് പ്രഖ്യാപിക്കുന്നത്. പറുദീസായുടെ വാതിൽ തുറക്കുവാനുള്ള താക്കോലാണ് സ്ലീബാ എന്ന് പിതാക്കന്മാർ സ്ലീബായെ വിശേഷിപ്പിച്ചിട്ടുണ്ട്. ക്രിസ്തുവിനെപ്പോലെ നമ്മുടെ ക്രിസ്തീയജീവിതം പരിപൂർണ്ണത കൈവരിക്കുന്നത് സ്ലീബായുടെ സന്ദേശങ്ങൾ ഉൾക്കൊള്ളുന്നതുമൂലമാണ്. സ്ലീബാകാലത്ത് നാം ക്രിസ്തു എന്ന തലയോളം വളരുകയാണ് ചെയ്യുന്നത്. ക്രിസ്തീയജീവിതം കുരിശിന്റെ പാതയിലെത്തുമ്പോൾ അത് പൂർണ്ണമാവുന്നു; ലക്ഷ്യം നേടുന്നു. ഒരു ആരാധനാവർഷത്തിലെ ആരാധനയിലെ പങ്കാളിത്തംകൊണ്ട് സംസിദ്ധമാകേണ്ടുന്ന ജീവിതസാഫല്യം അതാണ്. ഓരോ വർഷവും ഈ ലക്ഷ്യത്തിലേക്കുള്ള യാത്ര തുടരുന്നു. അങ്ങനെ സ്ലീബാകാലം ആരാധനാവർഷത്തിന്റെ അന്തിമഘട്ടമായിത്തീരുന്നു.



**സ്ലീബാ പെരുന്നാൾ രാഗം 8**

വി. മത്തായി 24:1-35, വി. മർക്കോസ് 13:1-33, വി. ലൂക്കോസ് 31:5-38.
ഉല്പത്തി 48:13-20, 1 ശമുവേൽ 17:37-53, ഏശായ 65:1-7.
പ്രവൃത്തി 13:26-39, ഗലാത്യർ 2:17-3:14.

പെസ്ഗോമോ. സങ്കീർത്തനം 44:5, 44:6.

'നിന്നാൽ ഞങ്ങൾ ശത്രുക്കളെ തള്ളിയിടും. ഞങ്ങളോട് എതിർക്കുന്ന വരെ നിന്റെ നാമത്തിൽ ചവിട്ടിക്കളയും.'

'ഞാൻ എന്റെ വില്ലിൽ ആശ്രയിക്കുകയില്ല, എന്റെ വാൾ എന്നെ രക്ഷിക്കുകയുമില്ല.'

**A. സ്ലീബാ പെരുന്നാളിനു ശേഷം ഒന്നാം ഞായർ 1/5**

വി. ലൂക്കോസ് 17:20-37, വി. മത്തായി 24:36-51, വി. മർക്കോസ് 13:30-37.
ഉല്പത്തി 42:1-8, ഹോശയ 5:1-5, ഏശായ 57:14-20.

പ്രവൃത്തി 3:22-36, 1 കൊരിന്ത്യർ 2:10-13.

ലോകാവസാനം ഒരു മിഥ്യയല്ല, സത്യമാണ്. അത് എപ്പോൾ വേണമെങ്കിലും സംഭവിക്കാവുന്നതുകൊണ്ട് ജീവിതത്തിൽ ജാഗ്രത പാലിക്കണം. നമുക്ക് ഒരു കണക്ക് പരിശോധകൻ ഉണ്ട്. അദ്ദേഹം നീതിയുള്ള ന്യായാധിപൻ ആണ്. മനസാ-വാചാ-കർമ്മണാ ചെയ്ത എല്ലാ വ്യാപാരങ്ങളും അതിനിശിതമായി പരിശോധിക്കപ്പെടും. തന്മൂലം നിത്യജീവിതത്തിൽ അതീവ ജാഗ്രത പുലർത്തിയേ മതിയാവൂ. നാം നമ്മുടെ യജമാനന്മാരല്ല; യജമാനൻ വരുമ്പോൾ നിയമിച്ചാക്കിയ ജോലിയിൽ വിശ്വസ്തതയോടെ ജോലി ചെയ്യുന്നവരായി കാണപ്പെടുന്നവർക്ക് ഭാഗ്യം.

### B. സ്ലീബാ പെരുന്നാളിനു ശേഷം രണ്ടാം ഞായർ 2/6

വി. മത്തായി 14:34-15:11, വി. മത്തായി 15:12-20, 16:1-4, വി. മത്തായി 16:5-12.
ഉല്പത്തി 42:9-17, 1 രാജാ. 3:5-9, ഏശായ 48:12-16.
പ്രവൃത്തി 5:33-42, 1 കൊരിന്ത്യർ 2:14-3:3.

ആകർഷകമായും യുക്തിഭദ്രമായും തോന്നാവുന്ന തത്വശാസ്ത്രങ്ങൾ ക്കിടയിൽ ജീവിക്കുമ്പോൾ അവ ക്രിസ്തീയ ധാർമ്മിക വീക്ഷണത്തെ മലിനമാക്കാതിരിക്കാൻ ശ്രദ്ധയും ജാഗ്രതയും ആവശ്യം. സ്വർഗ്ഗത്തിലെ ദൂതൻ വന്ന് പറഞ്ഞാൽ പോലും ഞങ്ങൾ പഠിപ്പിച്ചതൊഴികെ മറ്റൊരുപദേശം സ്വീകരിക്കരുതെന്ന് ഭാഗ്യവാനായ പൗലൂസ് ശ്ലീഹാ പറഞ്ഞത് നിരന്തരം ഓർക്കേണ്ടതാണ്. യുക്തിവാദം, മതമില്ലായ്മ, മതേതരത്വം, കപടമതവാദങ്ങൾ, രാഷ്ട്രീയ തത്വസംഹിതകൾ, സമുദായ സമവാക്യങ്ങൾ തുടങ്ങിയ നിരവധി ഉപദേശങ്ങളുടെ മദ്ധ്യേ ക്രിസ്തുമാർഗ്ഗം മലിനമോ നഷ്ടപ്രായമോ ആകാതെ സൂക്ഷിക്കുവാൻ നാം കടപ്പെട്ടിരിക്കുന്നു. ക്രിസ്തുമാർഗ്ഗത്തിന്റെ മേന്മ ജീവിതംകൊണ്ട് തൊട്ടറിയുവാൻ അവസരം ഒരുക്കണം.

### C. സ്ലീബാ പെരുന്നാളിനു ശേഷം മൂന്നാം ഞായർ 3/7

വി. മത്തായി 18:23-35, വി. ലൂക്കോസ് 16:1-12, വി. ലൂക്കോസ് 16:1-13.
ഉല്പത്തി 42:18-21, യിരമ്യാവ് 31:7-9, ഏശായ 54:1-4.
പ്രവൃത്തി 7:2-5, റോമർ 8:9-17.

ദൈവവും ധനവും പലപ്പോഴും വിരുദ്ധ ധ്രുവങ്ങളാണ്. ധനാർത്തി മനുഷ്യനെ ദൈവത്തിൽ നിന്നകറ്റും. ധനത്തിൽ ആശ്രയിച്ചാൽ അത് ദൈവത്തിന്റെ സ്ഥാനം കവരും. എല്ലാ കലഹങ്ങൾക്കും മൂലകാരണങ്ങളിലൊന്ന് 'കനകം' ആണെന്ന് കവികൾ നിരീക്ഷിച്ചിട്ടുണ്ട്. ധനസമ്പാദനം ജീവിതലക്ഷ്യമാക്കരുത്.

### D. സ്ലീബാ പെരുന്നാളിനു ശേഷം നാലാം ഞായർ 4/8

വി. മർക്കോസ് 10:1-16, വി. ലൂക്കോസ് 9:37-45, വി. ലൂക്കോസ് 12:13-21.
സംഖ്യ 29:35-30:1, 1 രാജാ. 8:27-30, ഏശായ 54:5-8.
പ്രവൃത്തി 18:24-28, കൊലോസ്യർ 1:21-26.

ഭാവിയെപ്പറ്റി ആസൂത്രണം ആകാമെങ്കിലും ഭാവിയെപ്പറ്റി വിചാരപ്പെടുന്നത് വ്യർത്ഥം. മരണം ആർക്കും പ്രവചിക്കാനാവുകയില്ല. തന്മൂലം സമ്പാദ്യം നീതിയെ മറന്നുകൊണ്ടും സഹോദരനെ മറന്നുകൊണ്ടും ദൈവത്തെ അഗണ്യമാക്കിയും ആകരുത്. നിക്ഷേപമുള്ള ഇടത്ത് ഹൃദയം ഇരിക്കും. ദൈവമാകട്ടെ നിക്ഷേപം. മറ്റെല്ലാം നശ്വരമാണ്. പണമുള്ളവന് മാന്യത എന്നത് ഈ ലോകത്തിന്റെ വിലയിരുത്തലാണ്. ദൈവത്തിന്റെ വിലയിരുത്തലിൽ ചിലപ്പോൾ ദരിദ്രനായ ലാസർ ആയിരിക്കും ജീവിതത്തിലെ വിജയി. ചുങ്കക്കാരന്റെയും പരീശന്റെയും പ്രാർത്ഥന പ്രസിദ്ധമാണല്ലോ. കർത്താവ് വിലമതിക്കുന്നത് വിധവയുടെ ചില്ലിക്കാശിനെയാകാം. മൂല്യവത്തായ പ്രവൃത്തികൾ ആണ് യഥാർത്ഥ സമ്പാദ്യം. അതിനുവേണ്ടി കുറെ ധനം ചെലവിട്ടാലും ദോഷമില്ല. ദൈവയിഷ്ടം പ്രവർത്തിക്കുന്നവൻ എന്റെ സഹോദരനും മാതാവും ആകുന്നു എന്ന് ക്രിസ്തു പഠിപ്പിച്ചത് ഓർക്കാം. ഏഴ് കാലങ്ങളിലൂടെ ആരാധനാ സംസ്കാരത്തിന്റെ പാകതയും വളർച്ചയും നേടിയ ഒരാൾ സമ്പത്തിന്റെ കാര്യത്തിൽ വ്യക്തമായ മാനദണ്ഡം സ്വീകരിക്കണം. നമ്മുടെ പൗരത്വം സ്വർഗ്ഗത്തിലത്രേ എന്നുള്ളത് വേദപ്രമാണമാണ്.

### E. സ്ലീബാ പെരുന്നാളിനു ശേഷം അഞ്ചാം ഞായർ 5/1

വി. ലൂക്കോസ് 20:27-40, വി. മത്തായി 22:34-46 + വി. ലൂക്കോസ് 20:45-57, വി. മത്തായി 23:1-12.
ലേവ്യ 2:1-3, 2 ശമുവേൽ 3:17-21, ഏശായ 40:27-31.
പ്രവൃത്തി 22:22-29, 1 തീമോത്തിയോസ് 6:13-21.

മതങ്ങളും തത്വശാസ്ത്രങ്ങളും പ്രകടനപരതയിലും കാപട്യങ്ങളിലും മതത്തെ ഒതുക്കുന്നു. ആ പ്രവണത അനുകരിപ്പാൻ പാടില്ല. കുരിശിൽ പ്രതിഫലിക്കുന്ന ക്രിസ്തുവിന്റെ വ്യക്തിത്വം ഏകമുഖത്തിന്റേതാണ്. നോമ്പും ഉപവാസവും കൂദാശാനുഷ്ഠാനവുമെല്ലാം മനുഷ്യർ കാണേണ്ടതിന് മാത്രമായി പകിട്ടേറിയതാക്കുമ്പോൾ അതിൽ ആത്മാവ് നഷ്ടപ്പെട്ടേക്കും. പല മതങ്ങളും പ്രസ്ഥാനങ്ങളും ക്ഷയോന്മുഖമായത് ഈ പ്രകടനപരതയുടെ ആധിക്യം കൊണ്ടാണ്. കുരിശ് ആർഭാടങ്ങളെ ചോദ്യം ചെയ്യുന്നു. ലോകാവസാനത്തെ എപ്പോഴും ഓർമ്മപ്പെടുത്തുന്നു. ത്യാഗാധിഷ്ഠിതമായ സാമൂഹിക ജീവിതത്തിന് എപ്പോഴും ആഹ്വാനം ചെയ്യുന്നു.

### F. സ്ലീബാ പെരുന്നാളിനു ശേഷം ആറാം ഞായർ 6/2

വി. മത്തായി 19:13-26, വി. മർക്കോസ് 10:17-27, വി. ലൂക്കോസ് 18:18-27.
ഉല്പത്തി 42:29-36, യോശുവാ 10:28-36, ഏശായ 43:16-25.
പ്രവൃത്തി 28:23-24, 1 കൊരിന്ത്യർ 5:6-13.

വ്യവസ്ഥകളോടെ ക്രിസ്തീയ ശിഷ്യത്വം സ്വീകരിക്കാനാവില്ല. അത് അമൂല്യം എന്ന് ബോധ്യമായാൽ മൂല്യം കുറഞ്ഞവയെ ഉപേക്ഷിക്കാൻ പോലും തയാറാകണം. കുരിശിന്റെ പാത ഞെരുക്കമുള്ള പാതയാണ്; വിസ്താരമുള്ള പാതയല്ല. എങ്കിലും ദൈവകൃപ അതിലേയുള്ള യാത്ര സുഗമമാക്കുന്നു. വിശുദ്ധന്മാരുടെ അനുഭവസാക്ഷ്യങ്ങൾ നമുക്ക് മുമ്പിലുണ്ട്. ആരാധനാവർഷം അവസാനിക്കുമ്പോൾ നമ്മുടെ മുമ്പിൽ തുറന്നു കിടക്കുന്നത് വിശുദ്ധന്മാർ യാത്ര ചെയ്ത കുരിശിന്റെ വഴിയാണ്. ആ വഴി നമ്മെ ജീവനിലേക്ക് നയിക്കുമെന്ന തിരിച്ചറിവുണ്ടാകണം. ജീവകരം-മൃതികരം എന്നീ രണ്ടു വഴികളേ നമ്മുടെ മുമ്പിലുള്ളൂ. കുരിശിന്റെ വഴി ദുർഘടമാർഗ്ഗമാണ്; പക്ഷേ ആ വഴിയിൽ പോകുന്നവനെ കർത്താവ് അനുഗമിക്കും. ഈ രണ്ടു വഴികളെപ്പറ്റി ഡിഡാക്കേയും ബുധനാഴ്ചയിലെ പ്രഭാത നമസ്കാരവും നമ്മെ ധൈര്യപ്പെടുത്തുന്നു.

### G. സ്ലീബാ പെരുന്നാളിനു ശേഷം ഏഴാം ഞായർ 7/3

വി. ലൂക്കോസ് 12:13-21, വി. ലൂക്കോസ് 12:49-59, വി. മത്തായി 5:21-26.
പുറപ്പാട് 12:43-47:51, യെഹസ്കിയേൽ 10:18-22, ഏശായ 52:1-16.
പ്രവൃത്തികൾ 28:25-31, 1 കൊരിന്ത്യർ 6:9-11.

ഏതു പാപത്തിനും മൂന്ന് തലങ്ങൾ ഉണ്ട്. ചിന്താതലം, വാക്തലം, കർമ്മതലം. ഇതിൽ കർമ്മതലത്തെയാണ് ന്യായപ്രമാണം പാപം എന്ന് മുഖ്യമായും വ്യവഹരിച്ചിരുന്നത്. കുരിശിന്റെ മാർഗ്ഗം സുതാര്യമാണ്. അത് ചിന്താതലത്തെയും വാക്തലത്തെയും പാപപരിധിയിൽ ഉൾപ്പെടുത്തുന്നു. ചിന്ത കൂടാതെ വാക്കോ പ്രവൃത്തിയോ ഇല്ല. ഹൃദയ വിശുദ്ധിയെയാണ് കുരിശ് ആവശ്യപ്പെടുന്നത്. കാപട്യത്തിന്റെയും അഭിനയത്തിന്റെയും വഴികളെ കുരിശ് നിരാകരിക്കുന്നു. ആത്യന്തികമായ കുരിശ് ക്രിസ്തു തന്നെ. സ്ലീബാകാലം നമ്മെ ചിന്തയിലും വാക്കിലും പ്രവൃത്തിയിലും ക്രിസ്തുവിന്റെ വ്യക്തിത്വത്തോട് അനുരൂപരാക്കുന്നു. ക്രിസ്തു എന്ന തലയോളം നാം വളരുവാൻ ശ്രമിക്കുന്നു. പൂർണ്ണമായും അതിൽ വിജയിച്ചെന്ന് വരികയില്ല. ആയുഷ്ക്കാലത്തിലെ ഓരോ ആരാധനാവർഷത്തിലും ഈ വളരാനുള്ള ശ്രമം ആവർത്തിക്കപ്പെടുന്നത് തന്നെ അഭികാമ്യമാണ്.

### H. സ്ലീബാ പെരുന്നാളിനു ശേഷം എട്ടാം ഞായർ 8/4

വി. മർക്കോസ് 9:33-50, വി. ലൂക്കോസ് 21:29-38, വി. യോഹന്നാൻ 17:13-26.
ലേവ്യ 17:1-7, ഏശായ 65:1-6, യാക്കോബ് 2:14-18, 1 കൊരിന്ത്യർ 14:34-40.

ക്രിസ്തുസംഘത്തിലെ പ്രമുഖ സ്ഥാനീയർ പോലും നിർണ്ണായക ഘട്ടങ്ങളിൽ ക്രിസ്തുവിനെ തള്ളിപ്പറഞ്ഞിട്ടുണ്ട്. പത്രോസ് തന്നെ മികച്ച ഉദാഹരണം. പുറത്തെ വാതിൽക്കലിരുന്നു ഗുരോ എനിക്ക് വാതിൽ തുറന്നു തരേണമേ എന്ന് ശീമോൻ വിലപിക്കുന്ന ചിത്രം തിങ്കളാഴ്ച രാത്രി നമസ്കാരത്തിലുണ്ട്. ആരാധനാവർഷത്തിന്റെ ഏഴ് കാലം കഴിഞ്ഞാലും പൂർണ്ണത ഏറെ ദൂരെയാണ്. ഓരോ ആരാധനാവർഷം കഴിയുന്തോറും പൂർണ്ണത എന്ന ലക്ഷ്യത്തോട് അല്പമെങ്കിലും അടുക്കുവാൻ കഴിഞ്ഞാൽ തന്നെ ആരാധനയുടെ ലക്ഷ്യം സഫലമായി. ഈ സാക്ഷ്യം അനുഭവിക്കുവാൻ ഓരോ ആരാധനാ വർഷത്തിലും ദൈവാത്മാവ് നമ്മെ തുണയ്ക്കട്ടെ. ❑



# മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ

MALANKARA ORTHODOX SYRIAN CHURCH




സഭാചരിത്രം

4

# അധികാരമോഹവും വ്യവഹാരമാലയും

ഡോ. എം. കുര്യൻ തോമസ്

പതിനേഴാം നൂറ്റാണ്ടിൽ *സഹായത്തിന്റെ ദൗത്യം* എന്ന് അന്നത്തെ അന്ത്യോഖ്യാ പാത്രിയർക്കീസ് ഇഗ്നാത്തിയോസ് അബ്ദൽ മ്ശീഹാ പ്രഥമൻ വ്യക്തമാക്കിയ മലങ്കര-അന്ത്യോഖ്യാ ബന്ധത്തെ മുക്കാൽ നൂറ്റാണ്ടു കഴിഞ്ഞ് പതിനെട്ടാം നൂറ്റാണ്ടിൽ അന്ത്യോഖ്യാ പാത്രിയർക്കീസ് ഇഗ്നാത്തിയോസ് ഗീവർഗീസ് തൃതീയൻ *അധികാരത്തിനുള്ള അധിനിവേശം* ആയി പരിവർത്തനം ചെയ്തതോടെയാണ് മലങ്കരയിലെ വ്യവഹാര പരമ്പര ആരംഭിക്കുന്നത് എന്നു പറയാം. പക്ഷേ വ്യവസ്ഥാപിതമായ കോടതികളോ നീതിന്യായ വ്യവസ്ഥയോ നിലവിലില്ലാതിരുന്ന അക്കാലത്ത് സർക്കാർ ഇടപെടലുകൾ എന്നതിലപ്പുറം ഒരു വ്യവഹാര വാദ-പ്രതിവാദ തലത്തിലേയ്ക്ക് തർക്കം നീങ്ങാൻ സാദ്ധ്യത ഉണ്ടായിരുന്നില്ല.

**കാട്ടുമങ്ങാടൻ:** ഒരു വ്യവഹാരം എന്ന നിലയിൽ പരിഗണിക്കാവുന്ന മലങ്കരയിലെ ആദ്യ വിവാദം പരദേശി മെത്രാൻ മാർ ഗ്രീഗോറിയോസ് യൂഹാനോൻ ഏകപക്ഷീയമായി കാട്ടുമങ്ങാട്ട് കുര്യൻ കത്തനാരെ മാർ കൂറിലോസ് എന്ന പേരിൽ മെത്രാനായി വാഴിച്ചതിനെ തുടർന്നാണ്. *1772-ൽ കൊല്ലം 947-മാണ്ടു വൃശ്ചികമാസം 17-നു വെള്ളിയാഴ്ചനാൾ* നടന്ന ഈ സംഭവം 1770-ൽ വലിയ മാർ ദീവന്നാസ്യോസും മാർ ഗ്രീഗോറിയോസ്, മാർ ഈവാനിയോസ് എന്നീ പരദേശി മെത്രാന്മാരും തമ്മിലുണ്ടാക്കിയ *പുതിയകാവ് സന്ധി*ക്കു വിരുദ്ധമായിരുന്നു. മാർ കൂറിലോസ് ആകട്ടെ, *...പെരുമ്പടപ്പിൽ തമ്പുരാന്റെ തീട്ടൂരവും, പാലിയത്തച്ചന്റെ നീട്ടും, കോട്ടയിൽ ബോധിപ്പിച്ചു കടുദാസും വാങ്ങിച്ച...* കൊച്ചിരാജ്യത്തെ പള്ളികളിൽ ഭരണം തുടങ്ങി. കൊച്ചി രാജാവിന്റെയും കൊച്ചിക്കോട്ടയിലെ ഡച്ച് അധികാരികളുടേയും അനുവാദത്തോടെ രണ്ടു വർഷത്തോളം ഈ സമാന്തര ഭരണം നീണ്ടുനിന്നു.

കേരളത്തിലുണ്ടായിരുന്ന ഇതര പരദേശി മെത്രാനായ മാർ ഈവാനിയോസ് യൂഹാനോൻ ഈ നടപടിയെ അംഗീകരിച്ചില്ല. അദ്ദേഹത്തിന്റെ പൂർണ്ണ പിന്തുണയോടെ വലിയ മാർ ദീവന്നാസ്യോസ് തുടർ നടപടികളിലേയ്ക്ക് കടന്നു. അതിനെപ്പറ്റി *നിരണം ഗ്രന്ഥവരി*യിലെ പരാമർശനം ഇപ്രകാരമാണ്.

...വരുത്തേണ്ടുന്ന ആളുകളെ ഒക്കെയും വരുത്തി വിചാരിച്ചു, തിരുവനന്തപുരത്തിനു കത്തങ്ങളെയും മാപ്പിളമാരെയും അയച്ച തിരുമനസ്സു അറുവിച്ചാറെ, പട്ടരുണ്ണി വല്യസർവാധികാരിക്കാർക്കു നീട്ടു വരികകൊണ്ട, അദ്ദേഹം പെരുമ്പടപ്പിൽ ചെന്നു തിരുമനസ്സു അറിയിച്ചതിന്റെശെഷം കോട്ടയിൽ എതിരേൽകൂടെ ബോധിച്ച ചെയ്തിരിക്കുന്നതാകകൊണ്ട അവിടെവച്ചുതന്നെ കെട്ടുതീരുന്നയെന്ന കൽപന വന്നു. പിറത്തേട്ടു കത്തനാരും അയിപ്പുകോരത്തരകനും മുതൽപേരു കൊച്ചിയിൽചെന്നു കാട്ടുമങ്ങാടനെയും വരുത്തി കുമുദസലിൽ കേട്ടാറെ, കീഴ്മര്യാദ ഇല്ലാത്തതാകകൊണ്ട കാടുമങ്ങാട്ടു റമ്പാനെ മെത്രാന്മാരുടെ അടുക്കൽ കൂട്ടിഅയയ്ക്കണമെന്നും, മേലിൽ ഇപ്രകാരം ഉള്ള ദുഷ്പ്രേത്നം ചെയ്യരുതെന്നും നിശ്ചയച്ചു. കോട്ടയിൽനിന്ന കടുദാസും, വല്യതമ്പുരാന്റെ തീട്ടൂരവും, പാലിയത്തച്ചന്റെ നീട്ടും വാങ്ങിച്ച കൊല്ലം 949-ാമാണ്ടു മിഥുനമാസം 22-നു റമ്പാനെയും കൂട്ടി അയച്ചു...

കൊച്ചിയിലെ ഡച്ച് കമാണ്ടർ കേട്ടു തീർത്ത ഈ വിവാദമാണ് ആധുനിക സങ്കേതത്തിലുള്ള ആദ്യ മലങ്കര സഭാ വ്യവഹാരം എന്നു പറയാം. തിരുവിതാംകൂർ- കൊച്ചി എന്നീ രാജ്യങ്ങൾ ഈ വിധി നടപ്പാക്കി. വിധിക്കു വിധേയനാവാതെ കാട്ടുമങ്ങാടു മെത്രാൻ സാമൂതിരിയുടെ രാജ്യമായ നെടിയിരുപ്പിലേയ്ക്ക് ചേക്കേറി. അവിടിരുന്നു വീണ്ടും സമാന്തരഭരണത്തിനു ശ്രമിച്ചതോടെ സർക്കാരിനു വീണ്ടും ഇടപെടേണ്ടി വന്നു. ഇതിനിടെ തിരുവിതാംകൂറിലെ പ്രജയായ മാർ ദീവന്നാസ്യോസിനെതിരായി കൊച്ചിയിലെ ശക്തൻ തമ്പുരാനെ രാഷ്ട്രീയമായി ഇടപെടുവിച്ച് കൊച്ചീ രാജ്യത്തെ പള്ളിഭരണം പിടിക്കാൻ കാട്ടുമങ്ങാട്ട്




മാർ കൂറിലോസ് ശ്രമിച്ചെങ്കിലും അത് ഫലവത്തായില്ല.

സംഭവബഹുലമായിരുന്നു അടുത്ത അര നൂറ്റാണ്ട്. ടിപ്പുവിന്റെ പടയോട്ടം, കേരളത്തിലെ സമ്പൂർണ്ണ ബ്രിട്ടീഷ് അധിനിവേശം തുടങ്ങിയ രാഷ്ട്രീയ കാരണങ്ങൾ ഒരുവശത്ത്. മലങ്കര സഭയിലാകട്ടെ, പകലോമറ്റം പാരമ്പര്യ വാഴ്ചയുടെ അന്ത്യവും മെത്രാന്മാരുടെ തിരഞ്ഞെടുപ്പും, സെമിനാരി സ്ഥാപനം, ബ്രിട്ടീഷ് ആംഗ്ലിക്കൻ പ്രൊട്ടസ്റ്റന്റ് മിഷനറിമാരുമായുള്ള സഹവാസാരംഭം, 1836-ലെ മാവേലിക്കര പടിയോല വഴി അവരുമായുള്ള ബന്ധ വിച്ഛേദനം, കൊച്ചി പഞ്ചായത്തുവിധിയിലൂടെ അവരുമായി സ്വത്തു വീതം വയ്ക്കൽ എന്നിങ്ങനെയുള്ള സംഭവപരമ്പരകൾ അരങ്ങേറി. ഇതിനിടെ മലങ്കര സഭാഭരണം പിടിച്ചെടുക്കാൻ പലപ്രാവശ്യമെത്തിയ അന്ത്യോഖ്യൻ മെത്രാന്മാരെ തുരത്താൻ സർക്കാരിന് ഇടപെടേണ്ടിവന്നു.

**കൊച്ചി പഞ്ചായത്തു വിധി:** 1836-ലെ മാവേലിക്കര സുന്നഹദോസിനു ശേഷം മെത്രാന്റെ സ്ഥാനചിഹ്നങ്ങളും ചെപ്പേടുകളുമടക്കം മലങ്കര സഭയുടെ സർവ സ്ഥാവര-ജംഗമ വസ്തുക്കളിലും ആംഗ്ലിക്കൻ മിഷനറിമാർ അവകാശവാദം ഉന്നയിച്ചു. മലങ്കര സഭ ഇത് വകവെച്ചുകൊടുത്തില്ല. ഇതിനെത്തുടർന്ന് സ്വത്തുക്കൾ വീതംവയ്ക്കുന്നതിനായി മൂന്ന് അംഗങ്ങളുള്ള ഒരു മദ്ധ്യസ്ഥ കോടതിയെ സർക്കാർ നിയോഗിച്ചു. *കൊച്ചി പഞ്ചായത്ത്* എന്നറിയപ്പെടുന്ന ഈ മദ്ധ്യസ്ഥ കോടതി 1840 ഏപ്രിൽ 4-ന് തീർപ്പുകല്പിച്ചു. അതനുസരിച്ച് പഴയ സെമിനാരി, ചെപ്പേടുകൾ, വട്ടിപ്പണം, മലങ്കര മെത്രാന്റെ സ്ഥാനചിഹ്നങ്ങൾ എന്നിവയൊഴികെ ബാക്കി എതാണ്ട് എല്ലാംതന്നെ മിഷനറിമാർക്കു ലഭിച്ചു. വിധിയിൽ അസംതൃപ്തനായിരുന്ന ചേപ്പാട്ട് മാർ ദീവന്നാസ്യോസ് വട്ടിപ്പണപ്പലിശയോ നഷ്ടപരിഹാരമോ കൈപ്പറ്റാൻ വിസമ്മതിച്ചു.

കൊച്ചി പഞ്ചായത്തു വിധിയാണ് മലങ്കരസഭയുടെ പൊതുസ്വത്തുക്കൾ കൈകാര്യം ചെയ്യാൻ മെലങ്കര മെത്രാനോടൊപ്പം ഒരു കത്തനാരും ഒരു അവൈദികനും കൂട്ടുട്രസ്റ്റികളായി തിരഞ്ഞെടുക്കപ്പെടണമെന്നു നിശ്ചയിച്ചത്.

**പാലക്കുന്നത്ത് മാത്യൂസ് മാർ അത്താനാസ്യോസ്:** ബ്രിട്ടീഷ് സാമ്രാജ്യത്വ ശക്തിയെ വെല്ലുവിളിച്ചുകൊണ്ടാണ് 1836-ൽ *മാവേലിക്കര പടിയോല* രചിച്ചത്. അതിനുശേഷം പല കാരണങ്ങളാൽ അതീവ ന്യൂനപക്ഷമായ ഒരുവിഭാഗം നസ്രാണികൾ ആംഗ്ലിക്കൻ സഭയിൽ ചേർന്നു. അതേസമയം മലങ്കര സഭയ്ക്കുള്ളിൽത്തന്നെ പ്രൊട്ടസ്റ്റന്റ് ആശയങ്ങൾ വെച്ചു പുലർത്തുന്ന ഒരു വിഭാഗവും ഉടലെടുത്തു. പാലക്കുന്നത്ത് അബ്രഹാം മല്പാനായിരുന്നു പ്രൊട്ടസ്റ്റന്റ് പക്ഷപാതികളുടെ അമരക്കാരൻ. ഇതിനെത്തുടർന്ന് പാലക്കുന്നത്തു മല്പാനെയും മല്പാനെ പിന്തുണയ്ക്കുന്നവരേയും ചേപ്പാട്ട് പീലിപ്പോസ് മാർ ദീവന്നാസ്യോസ് നാലാമൻ മലങ്കര മെത്രാപ്പോലീത്താ മുടക്കി.

മല്പാനോടൊപ്പം മുടക്കപ്പെട്ടിരുന്ന അദ്ദേഹത്തിന്റെ സഹോദരപുത്രൻ മാത്യൂസ് ശെമ്മാശൻ 1842-ൽ തുർക്കിയിലെ മർദ്ദീനിലെത്തി അന്ത്യോഖ്യാ പാത്രിയർക്കീസിൽനിന്നും മാർ അത്താനാസ്യോസ് എന്ന പേരിൽ മെത്രാൻ സ്ഥാനം സ്വീകരിച്ചു. മലങ്കരയിൽ ഇദംപ്രഥമമായാണ് ഒരാൾ അന്ത്യോഖ്യാ പാത്രിയർക്കീസിൽനിന്നും മേല്പട്ടസ്ഥാനം സ്വീകരിക്കുന്നത്. ഈ മേല്പട്ട വാഴ്ച മലങ്കരയുടെ അറിവോ സമ്മതമോ കൂടാതെയാണ് നടന്നത്. മാർ ദീവന്നാസ്യോസ് നാലാമൻ സുഖശരീരനായി ജീവിച്ചിരിക്കുമ്പോൾ മറ്റൊരു മെത്രാന്റെ ആവശ്യവും ഉണ്ടായിരുന്നില്ല.

1843-ൽ മടങ്ങിയെത്തിയ മാർ അത്താനാസ്യോസ് മലങ്കര മെത്രാൻ സ്ഥാനത്തിന് അവകാശവാദം ഉന്നയിച്ചു. മാർ ദീവന്നാസ്യോസിനെ അന്ത്യോഖ്യാ പാത്രിയർക്കീസ് സസ്പെന്റു ചെയ്തെന്നും തൽസ്ഥാനത്ത് തന്നെ മലങ്കര മെത്രാനായി വാഴിച്ചിട്ടുണ്ടെന്നും പാത്രിയർക്കീസിന് അതിനുള്ള അധികാര മുണ്ടെന്നുമായിരുന്നു മാർ അത്താനാസ്യോസിന്റെ വാദം. ഇദ്ദേഹത്തിന്റെ സ്ഥാത്തിക്കോൻ - പാത്രിയർക്കീസു നൽകിയ അധികാരപത്രം- വായിച്ചു കേൾക്കാൻ 1844 ചിങ്ങം നാലിന് കണ്ടനാട്ടു കൂടിയ മലങ്കര പള്ളി യോഗം അലസിപ്പിരിഞ്ഞു. അതിനു മുമ്പുതന്നെ തന്റെ സ്ഥാനവാദം അംഗീകരിച്ചുകിട്ടാൻ സർക്കാർ തലത്തിൽ മാർ അത്താനാസ്യോസ് ശ്രമം ആരംഭിച്ചിരുന്നു.

മാർ അത്താനാസ്യോസിന്റെ മേല്പട്ട സ്ഥാനാരോഹണത്തെപ്പറ്റിയുള്ള തന്റെ കാഴ്ചപ്പാടും ആശങ്കകളും 1843 ചിങ്ങം 29-ന് കൊട്ടാരക്കരപ്പള്ളിക്കയച്ച കല്പനയിൽ മാർ ദീവന്നാസ്യോസ് നാലാമൻ പ്രകടിപ്പിക്കുന്നുണ്ട്.

മാരാമണ്ണു പള്ളിയിൽ പാലക്കുന്നത്ത് മാത്തൻ ശെമ്മാശൻ, വിദേശങ്ങളിൽ പോയി, അവിടെയുള്ള ഒരു പാത്രിയർക്കീസിൽ നിന്നും മേല്പട്ട സ്ഥാനം പ്രാപിച്ചു മടങ്ങിയെത്തി,... ഒരു വിദേശ സിംഹാസനത്തിൽ നിന്നാണ് മാത്യൂസ് മെത്രാൻ സ്ഥാനം പ്രാപിച്ചിരിക്കുന്നതെങ്കിലും, അദ്ദേഹത്തിന് അപ്പോസ്തോലിക കൈവയ്പ് ഉള്ളതുകൊണ്ട്, അദ്ദേഹത്തെ നമ്മുടെ പിൻഗാമിയായി അംഗീകരിക്കുന്നതിനു വിരോധമില്ല. എന്നാൽ അത് അദ്ദേഹത്തിന്റെ ഭരണകാലത്തു വിദേശമെത്രാന്മാരുടെ സന്ദർശനത്തിനു വഴി തെളിക്കുമെന്നും തന്മൂലം മലങ്കര ഇടവകയുടെ സ്വാതന്ത്ര്യത്തെ നശിപ്പിക്കുന്നതിന് പര്യാപ്തമായ പ്രശ്നങ്ങളെ ഉത്ഭവിപ്പിക്കുമെന്നും നാം സംശയിക്കുന്നു...

മലങ്കരയിൽനിന്നും അന്ത്യോഖ്യാ പാത്രിയർക്കീസിനു ആദ്യമായി ശൽമൂസാ - ഉടമ്പടി - എഴുതിക്കൊടുത്ത മാർ അത്താനാസ്യോസിനെക്കുറിച്ചുള്ള ഈ ഭയം അസ്ഥാനത്തായില്ല. 1846-ൽ യൂയാക്കീം മാർ കൂറിലോസ് എന്ന പരദേശി മെത്രാൻ കേരളത്തിലെത്തി. പാത്രിയർക്കീസിന്റെ നിയമനകല്പനയുടെ പിൻബലത്തിൽ അദ്ദേഹവും മലങ്കര മെത്രാൻ സ്ഥാനത്തിന് അവകാശവാദം ഉന്നയിച്ചു. അപ്പോഴേയ്ക്കും സ്വന്തം സഭയിലെ പടലപിണക്കങ്ങളും കുത്തിത്തിരുപ്പുകളും സർവ്വോപരി, പരോക്ഷമായ ബ്രിട്ടീഷ് സാമ്രാജ്യത്വ പിന്തുണയോടെ തനിക്കുനേരെ നടത്തപ്പെടുന്ന കഠിന പീഡകളും മൂലം വശംകെട്ടിരുന്ന മാർ ദീവന്നാസ്യോസ്, താൻ സ്ഥാനം ഒഴിയാൻ തയാറാണെന്നു സർക്കാരിനെ അറിയിച്ചു.

**കൊല്ലം പഞ്ചായത്ത്:** മലങ്കര മെത്രാൻ സ്ഥാനത്തിനു രണ്ട് അവകാശവാദങ്ങൾ ഉണ്ടായ സാഹചര്യത്തിൽ 1848-ൽ തിരുവിതാംകൂർ സർക്കാർ നാല് ഉന്നത ഉദ്യോഗസ്ഥരടങ്ങിയ ഒരു പഞ്ചായത്ത് കോടതി (Arbitration) രൂപീകരിച്ചു. ഇവർ കൊല്ലത്ത് സമ്മേളിച്ചതിനാൽ *കൊല്ലം പഞ്ചായത്ത്* എന്നാണ് ഈ സമിതി അറിയപ്പെട്ടത്. ഇരുഭാഗത്തേയും വാദങ്ങൾ കേട്ടും ഹാജരാക്കിയ രേഖകൾ പരിശോധിച്ചും 1848 മിഥുനം 9-നു കൊല്ലം പഞ്ചായത്ത് കോടതി വിധി പ്രഖ്യാപിച്ചു.

കൊല്ലം പഞ്ചായത്ത് വിധിയിലെ പ്രസക്ത ഭാഗങ്ങൾ ഇവയാണ്.

1. പാത്രിയർക്കീസിന്റേതായി മാർ കൂറിലോസ് ഹാജരാക്കിയ പ്രമാണങ്ങൾ കൃത്രിമമാണ്.

2. മാർ അത്താനാസ്യോസിനെ മുടക്കിയതിനു പറയുന്ന കാരണങ്ങൾ അടിസ്ഥാനരഹിതങ്ങളാണ്.

3. മാർ അത്താനാസ്യോസിന്റെ സ്ഥാത്തിക്കോൻ നിരാക്ഷേപമാണ്

4. മലങ്കര സുറിയാനി സഭയുടെ മെത്രാപ്പോലീത്താ എക്കാലവും ഈ രാജ്യത്തെ ഒരു പൗരനായിരുന്നു.

**_കടശ്ശിക്കൈ_ എന്ന നിലയിൽ അന്ത്യോഖ്യാ പാത്രിയർക്കീസിനെ മലങ്കരയിലേയ്ക്ക് ക്ഷണിക്കുവാൻ മാർ ദീവന്നാസ്യോസ് തീരുമാനിച്ചത്. രണ്ട് ലക്ഷ്യങ്ങളായിരുന്നു അദ്ദേഹത്തിന് ഇതിൽ ഉണ്ടായിരുന്നത്. ഒന്നാമതായി ആരുടെ സ്ഥാത്തിക്കോന്റെ ബലത്തിലാണോ മാർ അത്താനാസ്യോസ് രാജകീയ വിളംബരം സമ്പാദിച്ചത് അതേ അന്ത്യോഖ്യാ പാത്രിയർക്കീസിനെ തിരുവിതാംകൂർ സർക്കാരിന്റെ മുമ്പിൽ നേരിട്ടു ഹാജരാക്കി അത് റദ്ദ് ചെയ്യിക്കുക. രണ്ടാമതായി, പാത്രിയർക്കീസിനെക്കൊണ്ട് ഒരു മലങ്കര പള്ളിയോഗം വിളിച്ചുകൂട്ടി പരുമല സുന്നഹദോസിൽ സാധിതപ്രായമാകാതെ പോയ മലങ്കര അസോസിയേഷൻ രൂപീകരണം യാഥാർത്ഥ്യമാക്കുക. പാത്രിയർക്കീസിന്റെ സ്ഥാത്തിക്കോന്റെ ബലത്തിൽ മലങ്കര മെത്രാനായ മാർ അത്താനാസ്യോസിന് അത്തരമൊരു നടപടിയെ എതിർക്കാനാവില്ലെന്നും, മാർ കൂറിലോസിന് ഇടങ്കോലിടാനാവില്ലെന്നും മാർ ദീവന്നാസ്യോസ് കണക്കുകൂട്ടി.**

5. മാർ കൂറിലോസിനെ ഈ രാജ്യത്തു വരുവാൻ പ്രേരിപ്പിച്ച ലക്ഷ്യമെന്തെന്നു മനസിലാകുന്നില്ല.

6. സുറിയാനിക്കാരെപ്പോലെ ഗണ്യമായ ജനസംഖ്യയുള്ള ഒരു ഒരു പൗര സമൂഹത്തിന്റെമേൽ അവരുടെ മെത്രാപ്പോലീത്തായ്ക്ക് വമ്പിച്ച സ്വാധീനമാണുള്ളത്. ഒരു വിദേശിയെ ആ സ്ഥാനത്തിരിക്കുവാൻ സർക്കാർ സമ്മതിക്കുമോ എന്ന് സംശയമാണ്.

7. ഈ സാഹചര്യങ്ങളാൽ മാത്യൂസ് മാർ അത്താനാസ്യോസിനെ നിയമാനുസൃത മലങ്കര മെത്രാപ്പോലീത്തായായി അംഗീകരിക്കാൻ സർക്കാരിനോട് ശുപാർശ ചെയ്യുന്നു.

ഈ വിധിക്കെതിരെ മാർ കൂറിലോസിന്റെ കക്ഷിയിൽപ്പെട്ട ചിലർ ആക്ഷേപമുന്നയിച്ചതിനാൽ അതേ കമ്മറ്റി തന്നെ പുനർ വിചാരണ നടത്തി മുൻ വിധി ശരിവെച്ചു. ഇതിനെത്തുടർന്ന് മാർ അത്താനാസ്യോസിനെ മലങ്കര മെത്രാപ്പോലീത്താ ആയി അംഗീകരിച്ചുകൊണ്ട് തിരുവിതാംകൂർ സർക്കാർ 1852-ൽ തിരുവെഴുത്തു വിളംബരം പുറപ്പെടുവിച്ചു.

**നിയമ നിഷേധം:** പാലക്കുന്നത്തു മാത്യൂസ് മാർ അത്താനാസ്യോസിനെ നിയമാനുസൃത മലങ്കര മെത്രാനായി കൊല്ലം പഞ്ചായത്തു കോടതി നിശ്ചയിച്ചുകഴിഞ്ഞും, അതനുസരിച്ച് രാജകീയ വിളംബരം പുറപ്പെട്ടു കഴിഞ്ഞും മലങ്കര മെത്രാൻ സ്ഥാനത്തിനു അവകാശവാദം ഉന്നയിച്ചിരുന്ന യൂയാക്കീം മാർ കൂറിലോസ് പള്ളികളിൽ പ്രവേശിക്കാനും സമാന്തരഭരണം രൂപീകരിക്കാനും ശ്രമിച്ചു. ഇത് സംഘർഷങ്ങൾക്കു കാരണമായി. നിയമാനുസൃത മലങ്കര മെത്രാനെ തിരെയുള്ള ഈ പരാക്രമങ്ങൾ കണ്ടില്ലെന്നു നടിക്കുവാൻ സർക്കാരിനു സാദ്ധ്യമായിരുന്നില്ല. ഈ സാഹചര്യത്തിൽ അന്നത്തെ തിരുവിതാംകൂർ ദിവാൻ മാധവരായർ 1863 ഫെബ്രുവരി 13-നു 2455-ാം നമ്പറായി എല്ലാ തഹസീൽദാർമാർക്കുമയച്ച ഉത്തരവിലെ പ്രസക്ത ഭാഗമാണ് താഴെ ചേർത്തിരിക്കുന്നത്.

...മതവിഷയമായിട്ടുള്ള കാർയ്യങ്ങളിൽ ഇവിടെ നിന്നും പ്രവെശിപ്പാൻ പാടില്ലന്നു വരികിലും, യാതൊരു അക്രമങ്ങൾക്കും എടവരാതെ ശട്ടം കെട്ടെണ്ടതു എത്രെയും ആവിശ്യമാകകൊണ്ട, മെത്രാന്റെ അധികാരത്തിൽ ഉൾപ്പെട്ട പള്ളികളിൽ കൂടിനടക്കുന്നതിന്നു മനസ്സില്ലാത്തവർ ഉണ്ടായിരുന്നാൽ അവർ വെറെ പള്ളികൾ മുറപൊലെ ബൊധിപ്പിച്ചു കെട്ടി യാതൊരുപദ്രവങ്ങളും കൂടാതെ നടക്കയും, മെത്രാന്റെ അധികാരത്തിൽ ഉൾപ്പെട്ട പള്ളികളിൽ തന്നെ വല്ലതും അവകാശങ്ങൾ ഉണ്ടന്നു അവരു വിചാരിക്കുന്നപക്ഷം അതിനു മുറപൊലെ അദാലത്തിൽ ബൊധിപ്പിച്ചു തീർച്ച വരുത്തികൊൾകയൊ ചെയ്ക അല്ലാതെ, കിഴുനടന്നുവരുന്നതിന്നു വിരൊധമായി പള്ളികളിലും മറ്റും അവരുചെന്ന പ്രവൃത്തിയ്ക്കുന്നതിന്നു സമ്മതിക്ക എന്നുവച്ചാൽ സമാധാനത്തിന്നു വിരൊധം സംഭവിക്കുന്നതിന്നും അങ്ങനെ പ്രവൃത്തിയ്ക്കപെടുന്നവരെ നമ്പ്രിൽ ചെർത്തു വിസ്ഥരിച്ചു തക്ക കുറ്റം കൊടുക്കുന്നതിന്നും ഇടവരുന്നതാക കൊണ്ടു, അതിനു സംഗതിവരാതെ മെൽപറഞ്ഞ നമ്മുടെ താല്പര്യപ്രകാരം നടപ്പാൻ തക്കവണ്ണം വിവദിച്ചിട്ടുള്ള പള്ളികളിലെ ഇരുകക്ഷിക്കാറരെയും തിരിയപെടുത്തിയും, തഹശീൽദാർ മുതലായവർ അറിഞ്ഞു ശരിആയി നടത്തിക്കുകയും എന്നിട്ടും അനുസരണമില്ലാതെ തീർന്നു പള്ളികളിൽ ചെന്നു കീഴുനടപ്പിന്നു വിരൊധമായി ഏതങ്കിലും പ്രവൃത്തിച്ചതായി മെത്രാനൊ പള്ളിക്കാററൊ എഴുതിഅയച്ചാൽ ഉടനെ ആവക ആളുകളെ വരുത്തി നമ്പ്രിൽ ചെർത്തു വിസ്ഥരിച്ചു തക്ക

കുറ്റം കൊടുത്ത എഴുതി ബൊധിപ്പിച്ചുകൊൾകയും വെണം...

ഈ ഉത്തരവിലെ പ്രസക്തമായ വസ്തുതകൾ താഴെ പറയുന്നവയാണ്.

1. മത വിഷയങ്ങളിൽ സർക്കാർ ഇടപെടില്ല.

2. അതേസമയം ക്രമസമാധാനപാലനം സർക്കാരിന്റെ കടമയാണ്.

3. നിയമാനുസൃത മെത്രാനെ അംഗീകരിക്കാൻ മനസ്സില്ലാത്തവർ വേറെ പള്ളി വെച്ചു മാറിക്കൊള്ളണം.

4. അങ്ങനെയുള്ളവർക്ക് എന്തെങ്കിലും അവകാശവാദമുണ്ടെങ്കിൽ അവർ കോടതിയെ സമീപിക്കണം.

5. കോടതി ഉത്തരവു ലഭിച്ചാൽ സർക്കാർ ഉദ്യോഗസ്ഥർ അവ നടപ്പിലാക്കണം.

6. ഇതിനു വിരോധമായും നിയമത്തിനു എതിരായും പ്രവർത്തിക്കുന്നവരുടെമേൽ പരാതി ലഭിച്ചാൽ ക്രിമിനൽ കുറ്റം ചുമത്തി ശിക്ഷിക്കണം. ആ നടപടി സർക്കാരിൽ അറിയിക്കണം.

നിയമപരിപാലന സംരക്ഷണത്തിനു കൃത്യമായ മാർഗ്ഗനിർദേശം നൽകുന്ന ഈ ഉത്തരവ് കർശനമായി നടപ്പായി എന്നുവേണം കരുതാൻ. മാർ കൂറിലോസ് കൊച്ചി രാജ്യത്തേക്ക് പിൻവാങ്ങി. *മലങ്കര മെത്രാൻ* എന്ന അവകാശവാദം തുടർന്നും ഉന്നയിച്ചു എങ്കിലും, അതിനനുരൂപമായി *മാർത്തോമ്മാ ശ്ലീഹായുടെ സിംഹാസനത്തിൽ മലങ്കരയുടെ മാർ കൂറിലോസ് യൂയാക്കീം മെത്രാപ്പോലീത്താ* എന്നു ചുവന്ന മഷിയിൽ കല്പനകളിൽ മുദ്രകുത്തുകയും ചെയ്തു വന്നു എങ്കിലും സമാന്തരഭരണം തൽക്കാലത്തേക്ക് അവസാനിപ്പിച്ചു. പുതിയ പള്ളികൾ വെച്ച് അവയിൽ അധികാരം നടത്തുന്നതിലേയ്ക്ക് മാർ കൂറിലോസ് ഒതുങ്ങിക്കൂടി.

**മുളന്തുരുത്തി സുന്നഹദോസും മറ്റും:** മാർ അത്താനാസ്യോസ് രാജകീയ വിളംബരത്തോടെ മലങ്കര മെത്രാനായി ഭരണമേറ്റെങ്കിലും അദ്ദേഹത്തോട് എതിർപ്പുള്ളവരുടെ എണ്ണം ദിനംപ്രതി വർദ്ധിച്ചുവന്നു. അദ്ദേഹത്തിന്റെ പാർശ്വവർത്തികളുടെ പ്രൊട്ടസ്റ്റന്റ് ചായ്‌വ് ഇതിനൊരു ത്വരകമായി. ധന സമ്പാദനത്തിൽ മാത്രം ശ്രദ്ധ കേന്ദ്രീകരിച്ചിരുന്ന മാർ കൂറിലോസിനു ഇതിനെതിരെ ഫലപ്രദമായ പ്രതിരോധം ഉയർത്താൻ സാധിച്ചില്ല. സ്വദേശിയായ ഒരു മെത്രാൻ ഉയർന്നു വന്നെങ്കിൽ മാത്രമേ ഒരു യുദ്ധമുഖം തുറക്കുവാൻ സാദ്ധ്യമാകു എന്ന് പ്രതിപക്ഷത്തെ പ്രമുഖർക്കു ബോദ്ധ്യമായി. അക്കാലത്തെ അന്ത്യോഖ്യാ പാത്രിയർക്കീസിനും ഇതു മനസിലായിരുന്നു.

പക്ഷേ അതു ക്ഷിപ്രസാദ്ധ്യമായിരുന്നില്ല. അപ്രകാരം സംഭവിക്കാതിരിക്കാൻ മാർ കൂറിലോസ് സദാ ജാഗരൂഗനായിരുന്നു. നാട്ടിൽനിന്നും കൊള്ളാവുന്ന ആരെയെങ്കിലും അയച്ചാൽ മെത്രാൻസ്ഥാനം നൽകാമെന്നുള്ള പാത്രിയർക്കീസിന്റെ വാഗ്ദാനത്തിനു, അപ്രകാരം യോഗ്യന്മാർ ഇല്ലെന്നും, ഉണ്ടെങ്കിൽത്തന്നെ ദുർഘടമായ യാത്ര ചെയ്ത് മർദ്ദീനിലെത്തി പട്ടമേൽക്കുവാൻ ആരും തയാറല്ലെന്നും മാർ കൂറിലോസ് മറുപടി നൽകി. പാത്രിയർക്കീസിൽ നിന്നും അനുവാദം വാങ്ങി മാർ കൂറിലോസ് നാട്ടുകാരിൽ ആർക്കെങ്കിലും മെത്രാൻസ്ഥാനം കൊടുക്കണമെന്നുള്ള പള്ളിക്കാരുടെ അപേക്ഷയ്ക്കും മാർ കൂറിലോസ് ചെവികൊടുത്തില്ല.

ഈ സാഹചര്യത്തിൽ മർദ്ദീൻ യാത്ര എന്ന *കുരിശെടുക്കാൻ* തയാറുള്ള ആരെയെങ്കിലും കണ്ടെത്തുവാനുള്ള ശ്രമം നേതാക്കൾ ആരംഭിച്ചു. കുന്നംകുളം പുലിക്കോട്ടിൽ ഇട്ടൂപ്പ് കത്തനാർ അതിനു സന്നദ്ധനായി മുമ്പോട്ടുവന്നു. പള്ളിക്കാരുടേയും പ്രമാണിമാരുടേയും ശുപാർശയോടെ ക്ലേശകരമായ യാത്രക്കൊടുവിൽ മർദ്ദീനിലെത്തിയ ഇട്ടൂപ്പ് കത്തനാരെ 1865 ഏപ്രിൽ 30-ന് മാർ ദീവന്നാസ്യോസ് എന്ന പേരിൽ മെത്രാപ്പോലീത്താ ആയി വാഴിച്ച് മലങ്കര ഭരിക്കുന്നതിനുള്ള സ്ഥാത്തിക്കോനും നൽകി. ഇതിനിടയിൽ പള്ളിക്കാരുടെ നിർബന്ധത്തിനു വഴങ്ങി ഇട്ടൂപ്പ് കത്തനാർക്കു ശുപാർശക്കത്ത് നൽകിയ മാർ കൂറിലോസ്, അദ്ദേഹത്തിനെതിരായി രഹസ്യമായി പാത്രിയർക്കീസിനു കത്തയച്ചിരുന്നു എങ്കിലും അത് ഫലപ്രദമായില്ല.

മടങ്ങിയെത്തിയ മാർ ദീവന്നാസ്യോസ് അഞ്ചാമന് നേരിടേണ്ടിവന്നത് ദ്വിമുഖ പോർക്കളം ആയിരുന്നു. താൻ എന്തിനുവേണ്ടി ഈ സ്ഥാനത്തെത്തിയോ പാലക്കുന്നത്ത് മാത്യൂസ് മാർ അത്താനാസ്യോസുമായുള്ള ആ പ്രധാന സമരമുഖം തുറക്കുന്നതിനുമുമ്പുതന്നെ യൂയാക്കീം മാർ കൂറിലോസിന്റെ തനിക്കെതിരെയുള്ള *പാളയത്തിൽ പട* നേരിടേണ്ട ഗതികേടാണ് മാർ ദീവന്നാസ്യോസിന് ഉണ്ടായത്. മാർ ദീവന്നാസ്യോസിനെ ഒതുക്കാൻ ഏതറ്റം വരെയും പോകാൻ മാർ കൂറിലോസ് തയ്യാറായി എന്ന് ചരിത്രം സാക്ഷിക്കുന്നു. പക്ഷേ കാലക്രമേണെ മാർ ദീവന്നാസ്യോസിന് ജനപിന്തുണ വർദ്ധിച്ചുവരികയും മാർ കൂറിലോസ് അസ്തപ്രഭനാവുകയും ചെയ്തെങ്കിലും 1875-ൽ മാർ കൂറിലോസ് കാലംചെയ്യുന്നവരെ മാർ ദീവന്നാസ്യോസിന് അദ്ദേഹം മൂലമുള്ള ഭീഷണി ഒഴിഞ്ഞില്ല.



സഭാതേജസ് പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസ്യോസ്

മറുവശത്ത് പ്രധാന പോർമുഖത്തും മാർ ദീവന്നാസ്യോസിന് തിരിച്ചടികളാണ് നേരിടേണ്ടിവന്നത്. പാലക്കുന്നത്ത് മാത്യൂസ് മാർ അത്താനാസ്യോസിനെ മലങ്കര മെത്രാപ്പോലീത്താ സ്ഥാനത്ത് നിയമിച്ച അന്ത്യോഖ്യാ പാത്രിയർക്കീസ് അദ്ദേഹത്തെ ആ സ്ഥാനത്തുനിന്നും നീക്കുകയും പകരം തന്നെ ആ സ്ഥാനത്ത് നിയമിക്കുകയും ചെയ്തിരിക്കുകയാൽ തന്നെ മലങ്കര മെത്രാപ്പോലീത്താ ആയി അംഗീകരിച്ച് രാജകീയ വിളംബരം പുറപ്പെടുവിക്കണമെന്ന മാർ ദീവന്നാസ്യോസിന്റെ അപേക്ഷ സർക്കാർ അംഗീകരിച്ചില്ല. പകരം സിവിൾ കോടതിയെ സമീപിക്കാനുള്ള നിർദ്ദേശമാണ് സർക്കാർ മാർ ദീവന്നാസ്യോസിന് നൽകിയത്. പക്ഷേ രാജകീയ വിളംബരത്തിന്റെ പിൻബലമുള്ള മാർ അത്താനാസ്യോസിനെതിരെ അന്യായങ്ങൾ സ്വീകരിക്കാൻ സിവിൽ കോടതികൾ വിസമ്മതിച്ചു. മാർ ദീവന്നാസ്യോസ് തികച്ചും നിസഹായാവസ്ഥയിലെത്തി.

ഈ ഘട്ടത്തിലാണ് തന്റെ ഒരു ദൗർബല്യം മാർ ദീവന്നാസ്യോസ് തിരിച്ചറിഞ്ഞത്. പൊതുസഭയെ പ്രതിനിധീകരിക്കാൻ തനിക്ക് നിയമപരമായി നിലനിൽക്കുന്ന പശ്ചാത്തലം (Legal stand) ഒന്നുമില്ല എന്നതായിരുന്നു അത്. ഇതിനിടയിൽ തന്റെ പിൻഗാമിയായി മാത്യൂസ് മാർ അത്താനാസ്യോസ് മേല്പട്ടസ്ഥാനം നൽകിയ സ്വന്തം പിതൃസഹോദരനായ പാലക്കുന്നത്ത് അബ്രഹാം മല്പാന്റെ പുത്രൻ തോമസ് മാർ അത്താനാസ്യോസിന് തിരഞ്ഞെടുപ്പോ ജനങ്ങളുടെ നിയമപരമായ അംഗീകാരമോ ഇല്ലെന്ന യാഥാർത്ഥ്യവും ഒരുപക്ഷേ കുശാഗ്ര ബുദ്ധിയായ അദ്ദേഹം മനസിലാക്കിയിരിക്കാം.

ഈ തിരിച്ചറിവോടെ 1873-ൽ അദ്ദേഹം പരുമലയിൽ ഒരു മലങ്കര പള്ളിയോഗം വിളിച്ചുകൂട്ടി ക്രമാനുസൃതമായ ഒരു മലങ്കര അസോസിയേഷനു രൂപം

കൊടുത്തു. *പിന്നിൽനിന്നു കുത്തുന്ന* മാർ കൂറിലോസിനെ *ഒതുക്കാൻ* ഉള്ള തന്ത്രങ്ങളും ഈ പ്രക്രിയയിൽ അദ്ദേഹം സ്വീകരിച്ചിരുന്നു. മലങ്കര അസോസിയേഷൻ പ്രസിഡന്റ് എന്ന നിലയിൽ പൊതുസഭയെ പ്രതിനിധീകരിക്കുവാൻ തനിക്ക് സാധിക്കുമെ ന്നായിരുന്നു മാർ ദീവന്നാസ്യോസ് കണക്കുകൂട്ടിയത്. പക്ഷേ പരുമല സുന്നഹദോസിന് നിയമപരമായ നിലനിൽപ്പ് ഇല്ലായിരുന്നു. നിയമാനുസൃത മലങ്കര മെത്രാന് – ജാതിക്കുതലവന് – മാത്രമേ മലങ്കര പള്ളിയോഗം വിളിച്ചുകൂട്ടാൻ അവകാശമുള്ളു എന്നതായിരുന്നു കാരണം.

ഈ സാഹചര്യത്തിലാണ് *കടശ്ശിക്കൈ* എന്ന നിലയിൽ അന്ത്യോഖ്യാ പാത്രിയർക്കീസിനെ മലങ്കരയിലേയ്ക്ക് ക്ഷണിക്കുവാൻ മാർ ദീവന്നാസ്യോസ് തീരുമാനിച്ചത്. രണ്ട് ലക്ഷ്യങ്ങളായിരുന്നു അദ്ദേഹത്തിന് ഇതിൽ ഉണ്ടായിരുന്നത്. ഒന്നാമതായി ആരുടെ സ്ഥാത്തിക്കോന്റെ ബലത്തിലാണോ മാർ അത്താനാസ്യോസ് രാജകീയ വിളംബരം സമ്പാദിച്ചത് അതേ അന്ത്യോഖ്യാ പാത്രിയർക്കീസിനെ തിരുവിതാംകൂർ സർക്കാരിന്റെ മുമ്പിൽ നേരിട്ടു ഹാജരാക്കി അത് റദ്ദ് ചെയ്യിക്കുക. രണ്ടാമതായി, പാത്രിയർക്കീസിനെക്കൊണ്ട് ഒരു മലങ്കര പള്ളിയോഗം വിളിച്ചുകൂട്ടി പരുമല സുന്നഹദോസിൽ സാധിതപ്രായമാകാതെ പോയ മലങ്കര അസോസിയേഷൻ രൂപീകരണം യാഥാർത്ഥ്യമാക്കുക. പാത്രിയർക്കീസിന്റെ സ്ഥാത്തിക്കോന്റെ ബലത്തിൽ മലങ്കര മെത്രാനായ മാർ അത്താനാസ്യോസിന് അത്തരമൊരു നടപടിയെ എതിർക്കാനാവില്ലെന്നും, മാർ കൂറിലോസിന് ഇടങ്കോലിടാനാവില്ലെന്നും മാർ ദീവന്നാസ്യോസ് കണക്കുകൂട്ടി.

ഈ പശ്ചാത്തലത്തിലാണ് 1875-ൽ അന്ത്യോഖ്യയുടെ പത്രോസ് ത്രിതീയൻ പാത്രിയർക്കീസ് മലങ്കരയിലെത്തുന്നത്. മാർ ദീവന്നാസ്യോസിന്റെ കണക്കുകൂട്ടലുകൾ രണ്ടും വിജയിച്ചു. തിരുവിതാംകൂർ സർക്കാർ, രാജകീയ വിളംബരം സിവിൽ കേസുകൾക്ക് തടസമല്ല എന്ന വിശദീകരണം നൽകി ഉത്തരവു പുറപ്പെടുവിച്ചു. 1876-ൽ പാത്രിയർക്കീസ് മുളന്തുരുത്തി സുന്നഹദോസ് വിളിച്ചുകൂട്ടി മലങ്കര അസോസിയേഷനും അതിനൊരു മാനേജിംഗ് കമ്മറ്റിയും രൂപീകരിക്കുകയും മാർ ദീവന്നാസ്യോസിനെ അതിന്റെ പ്രസിഡന്റാക്കുകയും ചെയ്തു. 1875-ന്റെ പ്രാരംഭത്തിൽ, പാത്രിയർക്കീസിന്റെ ആഗമനത്തിനു മുമ്പുതന്നെ മാർ കൂറിലോസ് കാലം ചെയ്തതിനാൽ മാർ ദീവന്നാസ്യോസിന്റെ ഒരു വലിയ തലവേദന ഒഴിയുകയും ചെയ്തു.

**സെമിനാരിക്കേസ്:** 1877-ൽ പത്രോസ് പാത്രിയർക്കീസ് മടങ്ങിപ്പോയി. അതേവർഷം തന്നെ പാലക്കുന്നത്ത് മാത്യൂസ് മാർ അത്താനാസ്യോസ് കാലം ചെയ്തു. അതിനു മുമ്പ് അദ്ദേഹം ഒരു വിൽപ്പത്രം വഴി മലങ്കര മെത്രാൻ സ്ഥാനവും പഴയസെമിനാരി അടക്കമുള്ള സ്ഥാന സ്വത്തുക്കളും തോമസ് മാർ അത്താനാസ്യോസിനു നൽകിയിരുന്നു. തുടർന്ന് മാർ ദീവന്നാസ്യോസ് 1054 കുഭം 22-ന് (1879 മാർച്ച് 4) ആലപ്പുഴ ജില്ലാ കോടതിയിൽ O.S. 439-ാം നമ്പറായി തോമസ് മാർ അത്താനാസ്യോസ്, അദ്ദേഹത്തിന്റെ കൂട്ടുട്രസ്റ്റികളായ താഴത്ത് ചാക്കോ ചാണ്ടപ്പിള്ള കത്തനാർ, കുളങ്ങര ഇട്ടിയച്ചൻ പൈലി എന്നിവരെ പ്രതികളാക്കി അന്യായം ഫയൽ ചെയ്തു. മൂന്നു പട്ടികയായി മലങ്കരസഭയുടെ സ്ഥാവര-ജംഗമ വസ്തുക്കളെ തരംതിരിച്ച കേസിൽ മാർ ദീവന്നാസ്യോസിന്റെ വാദം താഴെ പറയുംവിധം സംഗ്രഹിക്കാം.

മാത്യൂസ് മാർ അത്താനാസ്യോസ് 1052 കർക്കിടകം 2-ന് അന്തരിച്ചു. ഒന്നാം പ്രതി തോമസ് മാർ അത്താനാസ്യോസും തന്നെ അനുകൂലിച്ചവർ എന്ന നിലയിൽ തന്നോടു കൂടിച്ചേർന്ന രണ്ടും മൂന്നും പ്രതികളും – പുന്നത്ര താഴത്ത് ചാണ്ടപ്പിള്ള കത്തനാരും കുളങ്ങര ഇട്ടിയച്ചൻ പൈലിയും – കൂടി എ. ബി. സി. പട്ടികകളിൽ പറയുന്ന മുഴുവൻ സ്വത്തുക്കളും നിയമവിരുദ്ധമായി കൈവശത്തിൽ വെച്ചുപോരുന്നു.

അന്ത്യോഖ്യാ പാത്രിയർക്കീസിനാൽ മെത്രാപ്പോലീത്താ ആയി വാഴിക്കപ്പെടുകയും മലങ്കര സുറിയാനി ക്രിസ്ത്യാനി അസോസിയേഷൻ പ്രസിഡന്റ് ആയി നിയമിക്കപ്പെടുകയും, മലങ്കര സുറിയാനി സമുദായത്താൽ (മെത്രാപ്പോലീത്താ ആയി) അംഗീകരിക്കപ്പെടുകയുംകൂടി ചെയ്തിട്ടുള്ള നാം, കഴിഞ്ഞകാല നടപടികൾപ്രകാരം, മേൽ പ്രസ്താവിച്ച പട്ടികകളിൽ വിവരിച്ചിരിക്കുന്ന മുഴുവൻ സ്വത്തുക്കളുടേയും നിയന്ത്രണത്തിനും കൈവശത്തിനും, അങ്ങിനെ പൂർണ്ണമായ അവകാശി ആയിത്തീർന്നിട്ടുണ്ട്.

അന്തരിച്ച മാത്യൂസ് മാർ അത്താനാസ്യോസ് വഹിച്ചിരുന്ന മെത്രാപ്പോലീത്താ പദവി അദ്ദേഹം ജീവിച്ചിരുന്ന കാലത്തുതന്നെ അന്ത്യോഖ്യാ പാത്രിയർക്കീസ് റദ്ദാക്കിയിരുന്നു. അദ്ദേഹത്തെ പാത്രിയർക്കീസ് മുടക്കി. സഭാസ്വത്തുക്കളുടെ കൈവശത്തിൽനിന്നും നിയന്ത്രണത്തിൽനിന്നും അദ്ദേഹത്തെ പുറംതള്ളുന്നതിന്, വിചാരണാ ധികാരമുള്ള സിവിൾകോടതികൾ വഴി വ്യവഹാരപ്പെടുന്നതിന് നിലവിലിരുന്ന തടസ്സം, 1051 കുഭം 23-ലെ രാജകീയ തിരുവെഴുത്തു വിളംബരംമൂലം നീങ്ങിക്കിട്ടിയിട്ടുണ്ട്. അങ്ങിനെ മാത്യൂസ് മാർ അത്താനാസ്യോസ് അന്തരിച്ച 1052 കർക്കിടകം 2-ന് ഒന്നാംപ്രതി തോമസ് മാർ അത്താനാസ്യോസിനും അദ്ദേഹത്തെ അനുകൂലിക്കുന്ന രണ്ടും മൂന്നും പ്രതികൾക്കുമെതിരെ വ്യവഹാരഹേതു ആവിർ ഭവിച്ചിട്ടുള്ളതാണ്. മാത്യൂസ് മാർ അത്താനാസ്യോസ്, മെത്രാപ്പോലീത്താ സ്ഥാനത്തുനിന്നും നീക്കം ചെയ്യപ്പെട്ടിട്ടുള്ളതിനാലും, അദ്ദേഹം അന്തരിച്ചതിനാലും, ഒന്നാംപ്രതി യാതൊരു തർക്കവും പറയാതെ സ്വത്തുക്കൾ നമുക്ക് കൈമാറേണ്ടതായി മാത്രമേയുള്ളു.

*സെമിനാരിക്കേസ്* എന്ന് ചരിത്രത്തിൽ അറിയപ്പെടുന്ന ഈ വ്യവഹാരം മാർ ദീവന്നാസ്യോസിന് പൂർണ്ണമായും അനുകൂലമായി ജില്ലാക്കോടതി വിധി പ്രഖ്യാപിച്ചു. ഇതിനെതിരെ തോമസ് മാർ അത്താനാസ്യോസ് ഹൈക്കോടതിയിൽ കൊടുത്ത അപ്പീൽ പരാജയപ്പെട്ടതിനെ തുടർന്ന് അദ്ദേഹം തിരുവിതാംകൂർ റോയൽ കോടതിയിൽ വീണ്ടും അപ്പീൽ നൽകി. മൂന്നു സീനിയർ ജഡ്ജിമാർ വാദംകേട്ട് അപ്പീൽ തള്ളി എഴുതിയ വിധിന്യായം കൊല്ലവർഷം 1064 (1889) മിഥുനം 30-ന് തിരുവിതാംകൂർ മഹാരാജാവ് തുല്യം ചാർത്തി. അതോടെ നിയമാനുസൃത മലങ്കര മെത്രാപ്പോലീത്താ ആയി അംഗീകരിക്കപ്പെട്ട പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസ്യോസ് അഞ്ചാമൻ സഭാസ്വത്തുക്കൾ നടത്തി എടുത്തു. കേസിലെ പരാജയത്തെ തുടർന്ന് തോമസ് മാർ അത്താനാസ്യോസും അദ്ദേഹത്തെ അനുകൂലിക്കുന്നവരും *നവീകരണ സുറിയാനി സഭ* എന്ന പേരിൽ ഒരു പുതിയ സഭ സ്ഥാപിച്ച് പിരിഞ്ഞുപോയി. അതാണ് ഇന്നത്തെ മലങ്കര മാർത്തോമ്മാ സഭ.

ഈ വ്യവഹാരത്തിനു മുമ്പ് 1873-ലും 1877-ലും മാർ ദീവന്നാസ്യോസ് മുൻകൈ എടുത്ത് ഒത്തുതീർപ്പ് ചർച്ചകൾ നടത്തിയിരുന്നു. 1889-ൽ റോയൽ കോടതി വിധിക്ക് തൊട്ടുമുമ്പ് തിരുവിതാംകൂർ മഹാരാജാവ് മുൻകൈ എടുത്തും ഒരു ചർച്ച നടന്നിരുന്നു. മാർ ദീവന്നാസ്യോസ് വിട്ടുവീഴ്ചകൾക്ക് തയാറായിട്ടും തോമസ് മാർ അത്താനാസ്യോസും അദ്ദേഹത്തെ അനുകൂലിക്കുന്നവരും നിസഹകരിച്ചതിനാൽ ചർച്ച പരാജയപ്പെട്ടു.

മാർ ദീവന്നാസ്യോസിനെ മലങ്കര മെത്രാപ്പോലീത്താ ആയി അംഗീകരിച്ച തിരുവിതാംകൂർ റോയൽ കോടതി വിധി നിർണ്ണയിച്ച പ്രസക്തമായ ഭാഗങ്ങൾ താഴെ പറയുന്നവയാണ്.

1. മലങ്കര മെത്രാപ്പോലീത്ത ഒരു സ്വദേശി ആയിരിക്കണം

2. അന്ത്യോഖ്യാ പാത്രിയർക്കീസിന് മലങ്കരയിൽ ലൗകീക അധികാരം ഇല്ല.

3. മലങ്കര മെത്രാപ്പോലീത്തായ്ക്ക് അന്ത്യോഖ്യാ പാത്രിയർ ക്കീസിന്റെ കൈവെപ്പും ജനത്തിന്റെ തിരഞ്ഞെടുപ്പും തുല്യ പ്രാധാന്യത്തോടെ അത്യന്താപേഷിതമാണ്.

4. റിശ്ശീസായുടെ അവകാശം മലങ്കര മെത്രാപ്പോലീത്തായ്ക്കാണോ അന്ത്യോഖ്യാ പാത്രിയർക്കീസിനാണോ എന്ന് ഖണ്ഡിതമായി പറയാനാവില്ല.

5. അന്ത്യോഖ്യാ പാത്രിയർക്കീസിന് മലങ്കരയിൽ ആത്മീയ അധികാരം ഉണ്ട്.

സെമിനാരിക്കേസിലെ വിധിക്കു ശേഷം കോട്ടയം ചെറിയപള്ളിക്കേസിലെ തിരുവിതാംകൂർ ഹൈക്കോടതിയുടെ ഫുൾബഞ്ച് വിധി, ആർത്താറ്റ് പള്ളിക്കേസിലെ കൊച്ചി റോയൽ കോടതി വിധി എന്നിവയും സമാന സ്വഭാവം ഉള്ളതായിരുന്നു.

**ആത്മീയ അധികാരം:** മലങ്കരയിൽ തനിക്ക് മേല്പട്ടം നൽകുവാനും വി. മൂറോൻ കൂദാശ ചെയ്യുവാനുമുള്ള ആത്മീയ അധികാരം മാത്രമേ ഉള്ളു എന്ന കോടതിയുടെ തീർപ്പ് അന്ത്യോഖ്യാ പത്രിയർക്കീസിനെ അക്ഷരാർത്ഥത്തിൽ ഞെട്ടിച്ചു. മലങ്കരയിൽ തനിക്ക് സമഗ്രാധിപത്യമുണ്ട് എന്ന നിലയിലാണ് 1875-77 കാലഘട്ടം മുതൽ അദ്ദേഹം പ്രവർത്തിച്ചിരുന്നത്. അക്കാലത്ത് അദ്ദേഹം വാഴിച്ച ആറു മെത്രാന്മാരിൽ നിന്നും സാധാരണ ശൽമൂസാ – വിശ്വാസ പ്രഖ്യാപനം – കൂടാതെ തന്റെ സമഗ്രാധിപത്യം സമ്മതിച്ച ഉടമ്പടികളും രജിസ്റ്റർ ചെയ്തു വാങ്ങിയിരുന്നു. അപ്രകാരം ഒന്നു നൽകണമെന്ന



പാത്രിയർക്കീസിന്റെ ആവശ്യം മാർ ദീവന്നാസ്യോസ് അഞ്ചാമനും 1876-ൽ രൂപീകരിച്ച മലങ്കര അസോസിയേഷൻ മാനേജിംഗ് കമ്മറ്റിയും അന്നു നിരാകരിച്ചിരുന്നു.

റോയൽ കോടതി വിധിയേത്തുടർന്ന് ആ വിധി ദുർബലപ്പെടുത്തി തന്റെ സമഗ്രാധിപത്യം അംഗീകരിച്ച ഉടമ്പടികൾ രജിസ്റ്റർ ചെയ്തു നൽകണമെന്ന് പാത്രിയർക്കീസ് മലങ്കര മെത്രാപ്പോലീത്തായോടും മാനേജിംഗ് കമ്മറ്റിയോടും ആവർത്തിച്ച് ആവശ്യപ്പെട്ടു. പക്ഷേ മാനേജിംഗ് കമ്മറ്റി വഴങ്ങിയില്ല. ഇതിന്റെ ഫലമായി മാർ ദീവന്നാസ്യോസിന് വിലക്ക് ഏർപ്പെടുത്തിയെങ്കിലും അതു വകവയ്ക്കാനോ വഴങ്ങാനോ അദ്ദേഹവും തയാറായില്ല.

ഈ സാഹചര്യത്തിൽ ലൗകീക അധികാരം ലഭിക്കുവാൻ തന്റെ ആത്മീയ അധികാരത്തിൽ പെട്ട മേല്പട്ടവാഴ്ചയും മൂറോനും വിലപേശൽ വസ്തുക്കളാക്കുമോ എന്ന് മലങ്കരസഭ ഭയപ്പെട്ടു. മാത്യൂസ് മാർ അത്താനാസ്യോസ് പാത്രിയർക്കീസിനു മലങ്കരയുടെമേൽ ആത്മീയ അധികാരം ഉണ്ടെന്നു സമ്മതിച്ചതിനാലും അത് സെമിനാരിക്കേസിൽ തിരുവിതാംകൂർ റോയൽ കോടതി അംഗീകരിച്ചതിനാലും ഈ അധികാരങ്ങൾ ഏകപക്ഷീയമായി മടക്കി ക്കൊണ്ടുവരിക അസാദ്ധ്യമായിരുന്നു. പാത്രിയർക്കീസിന്റെ സമ്മതത്തോടെ അപ്പോൾ മലങ്കരസഭ പിന്തുടരുന്ന അന്ത്യോഖ്യൻ സുറിയാനി സഭാ വിജ്ഞാനീയത്തിന്റെ (Eccilisiology) ചട്ടക്കൂടിനുള്ളിൽ നിന്നുകൊണ്ട് മാത്രമേ അപ്രകാരം ഒരു കൈമാറ്റത്തിന് നിയമസാധുത ഉണ്ടാകുമായിരുന്നുള്ളു.

പത്തൊമ്പതാം നൂറ്റാണ്ടിന്റെ മദ്ധ്യത്തിൽ മെസപ്പൊട്ടോമ്യയിൽ അസ്തമിച്ചുപോയതും അന്ത്യോഖ്യൻ സുറിയാനി സഭാ വിജ്ഞാനീയമനുസരിച്ച് മേല്പട്ടവാഴ്ചയും മൂറോൻ കൂദാശയും നടത്തുവാൻ അധികാരമുള്ള സ്ഥാനിയുമായ *തിഗ്രീസിലെ കാതോലിക്കാ* - മഫ്രിയാനാ - സ്ഥാനം പാത്രിയർക്കീസിന്റെ സമ്മതത്തോടെ മലങ്കരയിലേയ്ക്കു പറിച്ചുനടുക എന്നതായിരുന്നു ഇതിനു പ്രതിവിധിയായി മലങ്കരസഭ കണ്ടത്. 1890-1905 കാലത്ത് ഈ രീതിയിൽ നടത്തിയ ശ്രമങ്ങൾ എല്ലാം പാത്രിയർക്കീസ് നിരാകരിച്ചു. അപ്രകാരം ഒരു സ്ഥാനി മലങ്കരയിൽ നിലവിൽവന്നാൽ തന്റെ അധികാരമോഹം ശാശ്വതമായി അവസാനിപ്പിക്കേണ്ടിവരുമെന്നു പാത്രിയർക്കീസിനു വ്യക്തമായിരുന്നു.

ഇതിനിടയിൽ പുലിക്കോട്ടിൽ മാർ ദീവന്നാസ്യോസിന്റെ പിൻഗാമിയായി മലങ്കരമല്പാൻ വട്ടശ്ശേരിൽ ഗീവർഗീസ് റമ്പാനെയും മേല്പട്ട സ്ഥാനത്തേയ്ക്ക് കൊച്ചുപറമ്പിൽ പൗലൂസ് റമ്പാനെയും തിരഞ്ഞെടുത്തു. 1908-ൽ മേല്പട്ട സ്ഥാനം ഏൽക്കുവാൻ യെറുശലേമിൽ എത്തിയ അവരോട് ലൗകീക അധികാരം സമ്മതിച്ച് രജിസ്റ്റർ ഉടമ്പടി കൊടുക്കാൻ പാത്രിയർക്കീസ് ആവശ്യപ്പെട്ടു. ഇരുവരും അതിനു വിസമ്മതിച്ചതിനാൽ പട്ടംകൊട നീണ്ടുപോയി. അനേക സമ്മർദ്ദങ്ങൾക്കൊടുവിൽ പാത്രിയർക്കീസ് ഇരുവർക്കും മെത്രാൻപട്ടം കൊടുത്തെങ്കിലും വട്ടശ്ശേരിൽ മാർ ദീവന്നാസ്യോസ് ആറാമന് മലങ്കര മെത്രാന്റെ പിൻഗാമി എന്ന നിലയിൽ സ്ഥാത്തിക്കോൻ കൊടുക്കാൻ വിസമ്മതിച്ചു. പിന്നീട് മാർ ദീവന്നാസ്യോസ് അഞ്ചാമൻ കാലംചെയ്തശേഷം ലണ്ടനിൽനിന്നാണ് സ്ഥാത്തിക്കോൻ അയച്ചുകൊടുത്തത്. അതിനും കടുത്ത സമ്മർദ്ദം വേണ്ടിവന്നു.

**മാർ അബ്ദുള്ള പാത്രിയർക്കീസ്:**

1909-ൽ അന്ത്യോഖ്യാ പാത്രിയർക്കീസ് അബ്ദുള്ളാ ദ്വിതീയൻ കേരളത്തിലെത്തി. തന്റെ പര്യടനാരംഭം മുതൽ പ്രകടിപ്പിച്ച ധനതൃഷ്ണ, അദ്ദേഹത്തിന്റെ ലക്ഷ്യം മലങ്കരയുടെ സ്വത്തിന്മേൽ സമ്പൂർണ്ണാധികാരം കരസ്ഥമാക്കുക എന്നതാണെന്നു വ്യക്തമാക്കി. ആർത്താറ്റ് പള്ളിക്ക് റവ. ക്ലോഡിയസ് ബുക്കാനൻ കൊടുത്ത സ്വർണ്ണ പത്താക്ക് കൈക്കലാക്കിയതും - പിന്നീട് വക്കീൽ നോട്ടീസ് ലഭിച്ചപ്പോൾ മടക്കി കൊടുത്തു -, അക്കൊല്ലത്തെ പരുമല പെരുന്നാളിന്റെ നടവരവ് ഫലശൂന്യമായി ആവശ്യപ്പെട്ടതും ഈ നിഗമനത്തെ അരക്കിട്ടുറപ്പിച്ചു.

മലങ്കരയിലെ പാത്രിയർക്കീസിന്റെ ലൗകീകാധികാരം സമ്മതിച്ച് ഉടമ്പടി രജിസ്റ്റർ ചെയ്തു നൽകണമെന്നും അല്ലാത്തപക്ഷം മുടക്കുമെന്നുമുള്ള മാർ അബ്ദുള്ളായുടെ ഭീഷണി മാർ ദീവന്നാസ്യോസ് ആറാമൻ നിരാകരിച്ചു. ഇതിനിടെ നിസാരകാരണങ്ങളാൽ മാർ ദീവന്നാസ്യോസ് ആറാമനുമായി സ്വരച്ചേർച്ച നഷ്ടപ്പെട്ടിരുന്ന കൂട്ടു ട്രസ്റ്റിമാരായ കോനാട്ട് മാത്തൻ മല്പാൻ, അക്കര സി. ജെ. കുര്യൻ എന്നിവരുമായി പാത്രിയർക്കീസ് ബന്ധം സ്ഥാപിച്ചിരുന്നു. തന്റെ ഉദ്ദേശസാദ്ധ്യത്തിനായി 1909 നവംബർ 25-27 തീയതികളിൽ കോട്ടയം പഴയ സെമിനാരിയിൽ പാത്രിയർക്കീസ് മലങ്കര അസോസിയേഷൻ വിളിച്ചുകൂട്ടി. യോഗത്തെക്കൊണ്ട് ലൗകീകാധികാരം അംഗീകരിപ്പിക്കാനും അത് എഴുതി വാങ്ങാനുമുള്ള പാത്രിയർക്കീസിന്റെ ശ്രമം അല്പം പോലും വിജയം കണ്ടില്ല. എന്നു മാത്രമല്ല, അനിയന്ത്രിതമായി മെത്രാന്മാരെ വാഴിക്കുവാനുള്ള പാത്രിയർക്കീസിന്റെ ശ്രമത്തിനും യോഗം തടയിട്ടു.

കോപാകുലനായ പാത്രിയർക്കീസ് അടങ്ങിയിരുന്നില്ല. കൊച്ചുപറമ്പിൽ പൗലൂസ് മാർ കൂറിലോസിൽ നിന്നും ഉടമ്പടി എഴുതി വാങ്ങി. ഉടമ്പടി വാങ്ങി രണ്ടുപേർക്ക് മേല്പട്ടസ്ഥാനം നൽകി. പല പള്ളികളിൽനിന്നും ലൗകീകാധികാരം സമ്മതിച്ച് ഉടമ്പടി വാങ്ങി. സംഘർഷവും കേസുമായപ്പോൾ ഈ യജ്ഞം അവസാനിപ്പിക്കേണ്ടിവന്നു. ഇതിനെല്ലാം മകുടം ചാർത്തിക്കൊണ്ട് 1911 ഇടവം 26-ന് മലങ്കര മെത്രാപ്പോലീത്താ വട്ടശ്ശേരിൽ ഗീവർഗീസ് മാർ ദീവന്നാസ്യോസ് ആറാമനെ അന്ത്യോഖ്യായുടെ മാർ ഇഗ്നാത്തിയോസ് അബ്ദുള്ള ദ്വിതീയൻ പാത്രിയർക്കീസ് മുടക്കി. മാർ ദീവന്നാസ്യോസും മലങ്കരസഭയും നിയമാനുസൃതമല്ലാത്ത ഈ മുടക്ക് അംഗീകരിച്ചില്ല. അതോടെ കേസുകളുടെ ഒരു പരമ്പരയും ആരംഭിച്ചു.

**സമരിക്കേസും കുന്നംകുളം കേസും:**

മാർ ദീവന്നാസ്യോസിന്റെ മുടക്കിനു മുമ്പുതന്നെ അദ്ദേഹത്തിൽനിന്നും പഴയ സെമിനാരിയുടെ നിയന്ത്രണം പിടിച്ചെടുക്കുന്നതിന് കൂട്ടുട്രസ്റ്റികൾ കോട്ടയം ഡിവിഷണൽ ഒന്നാം ക്ലാസ് മജിസ്ട്രേട്ട് കോടതിയിൽ നൽകിയ 1911-ൽ സമരി-50 എന്ന കേസാണ് *സമരിക്കേസ്* എന്നറിയപ്പെടുന്നത്. 1911 സെപ്റ്റംബർ 4-ന് മെത്രാപ്പോലീത്തായുടെ കൈവശം സ്ഥാപിച്ചു വിധിയുണ്ടായി. ഇതിനിടയിൽ പുറപ്പെടുവിച്ച മുടക്ക് കഴമ്പില്ലാത്തതാണെന്നും കൂട്ടു ട്രസ്റ്റികൾ പാത്രിയർക്കീസിനു ലൗകീകാധികാരം സമ്മതിച്ചു കൊടുത്തതുകൊണ്ട് ട്രസ്റ്റിനോട് വിശ്വാസ വഞ്ചന കാട്ടി എന്നും വിധിയിൽ പരാമർശനം ഉണ്ടായിരുന്നു.

ഇതിനെതിരെ തിരുവിതാംകൂർ ഹൈക്കോടതി ഡിവിഷൻ ബഞ്ചിൽ നൽകിയ അപ്പീലിൽ മെത്രാപ്പോലീത്തായ്ക്കും കൂട്ടു ട്രസ്റ്റികൾക്കും സെമിനാരിയിൽ കൂട്ടവകാശമുണ്ടെന്നു 1911 ഡിസംബർ 19-ന് വിധിവന്നു. പക്ഷേ പിന്നീട് വട്ടിപ്പണക്കേസിലെ അന്തിമവിധിപ്രകാരം ഈ കേസിലെ വാദികളുടെ കൂട്ടു ട്രസ്റ്റി സ്ഥാനങ്ങൾ നഷ്ടപ്പെട്ടു.

നിയമാനുസൃതമല്ലാതെ നടത്തിയ മുടക്കിനെ വകവയ്ക്കാതെ മാർ ദീവന്നാസ്യോസ് കുന്നംകുളം പള്ളി ഇടവകയിൽ ചാക്കുണ്ണി ശെമ്മാശന് 1912-ൽ കത്തനാരു പട്ടം നൽകി അവിടെ വികാരിയായി നിയമിച്ചു. അദ്ദേഹം ആ പള്ളിയിൽ കർമ്മം നടത്തുന്നത് തടയണമെന്നാവശ്യപ്പെട്ട് ചിലർ തൃശൂർ ഡിസ്ട്രിക്റ്റ് ക്ലാസ് മജിസ്ട്രേട്ട് കോടതിയിൽ സമർപ്പിച്ച അന്യായം തള്ളി. അതേത്തുടർന്ന് 1913 കുംഭത്തിൽ ഒ. എസ്. 6-ാം നമ്പരായി തൃശൂർ ജില്ലാ കോടതിയിൽ നൽകിയ കേസാണ് കുന്നംകുളം കേസ്. മുടക്കപ്പെട്ട മാർ ദീവന്നാസ്യോസിനു പട്ടം നൽകുവാനോ വികാരിയെ നിയമിക്കുവാനോ അധികാരമില്ലെന്നും അതിനാൽ ചാക്കുണ്ണി കത്തനാർക്ക് കുന്നംകുളം പള്ളികളിൽ കർമ്മങ്ങൾ നടത്താൻ പാടില്ലെന്നുമായിരുന്നു വാദം. 1917 മേടം 30-ന് അന്യായം തള്ളിയും ചാക്കുണ്ണി കത്തനാരുടെ പട്ടം സാധുവാണെന്നും, അദ്ദേഹത്തിനു കർമ്മങ്ങൾ നടത്താമെന്നും വിധിയുണ്ടായി. സ്വാഭാവിക നീതിയ്ക്കു വിരുദ്ധമായി നടത്തിയ മുടക്ക് നിയമദൃഷ്ട്യാ സാധുവല്ലെന്നും, അതിനാൽ ചാക്കുണ്ണി കത്തനാരുടെ പട്ടം സാധുവാണെന്നും കോടതി നിരീക്ഷിച്ചു. ഇതിനെതിരെ കൊച്ചി ചീഫ് കോർട്ടിൽ നൽകിയ അപ്പീലിൽ ജില്ലാ കോടതി വിധി സ്ഥിരപ്പെടുത്തിയും അപ്പീൽ തള്ളിയും 1918 മിഥുനം 7-ന് വിധിയുണ്ടായി.

(തുടരും)

# Malankara Orthodox Syrian Church
# ERODE TAMIL COMMUNITY

## Community update by Drah'ma team

**Introduction**: A Tamil community from Erode, consisting of 30 families (100 members) joined the Malankara Orthodox Syrian Church (MOSC) recently. This community was once a part of the Church. The able guidance of H.G. Dr. Yuhanon Mar Diascoros Metropolitan has helped in bringing back these lost communities.

The community reached out to us when they became aware of the fact that the Orthodox liturgy is being conducted in their native language (Tamil). Considering the community's interest in the MOSC several open discussions were held with the Drah'ma team (an initiative under the Madras Diocese led by Rev. Fr. Linu Lukose [Dindigul mission director]). This further led to an understanding in the community to perceive the authenticity and the historical background of the MOSC, especially with respect to the July 3rd verdict of the honourable Supreme Court of India.

Rev. Fr. Charles Bose, a native of Erode serves this community. Fr. Charles is married to Mrs.M L. Maria Jakulin. They are blessed with two children.



**H.G. Dr. Yuhanon Mar Dioscoros, H.G. Geevarghese Mar Coorilos, H.G. Dr. Joshua Mar Nicodemos with Fr. Charles Bose [extreme left] and Fr. Linu Lukose**

**Community identity**: The community will be known as St. John's Orthodox Tamil congregation. The services of the community will include the following:

1. Associate with Tamil Christian communities across the globe and preserve their unique culture and traditions.
2. Encourage interested Tamil Christian communities across the world to join and participate to the cause.
3. Show the heterogeneous nature of the Orthodox approach in encouraging unique cultural identities within the church.



**Fr. Linu Lukose leading the groundbreaking service along with Fr. Charles Bose**

The liturgy and other sacraments are being conducted in Fr. Charles's rented house now. The team proposed a temporary structure on the premises of this house. At present, the construction work is going on with the support and generous donations from the members of the Church.

The following further steps are proposed:

1. Infrastructure development: Procurement of land to construct a permanent church building including a parsonage.
2. Other developmental plans: To establish skill developmental centres to help our own as well as the society at large. And to create income-generating units [small scale to begin with]. This can generate a sustainable source of income to the mission centres and the community as a whole.

.

**How can you participate:** A holistic approach is the need of the hour. This requires the local church and the wider Orthodox church to be inclusive in our approaches to these communities. Your prayers and support are highly appreciated.

**Project Drah'ma:** A team of MOSC clergy and laity spread out geographically in disparate global locations, united by purpose to support the mission of the Holy Orthodox church.

The mission of the team is to explore, discover and expand the historical knowledge base of the MOSC, the development of the life of the church from the time of her establishment until now. Thereby, identifying, establishing relationships and reconnecting back to the lost communities who were once part of MOSC. **For further information contact Fr. Linu Lukose +91-94449 04018. To receive updates on Project Drah'ma, Text 'Interested' to Robin Abraham at +91 -9582206902**



# എളിയവനെ ആദരിക്കുന്നവൻ ഭാഗ്യവാൻ

**(വലിയനോമ്പിലെ മൂന്നാം ഞായറാഴ്ച, മ്ശറ്യോ ഞായർ/രോഗികളുടെ ഞായർ)**
**(വി. മർക്കോസ് 2:1-12)**

**ഫാ. വിനോദ് ജോർജ്**
**(മാനേജർ, വെട്ടിക്കൽ ദയറാ)**

വലിയ നോമ്പിന്റെ പരിപാവന ദിനങ്ങളാണിത്. നോമ്പ് ശരീരത്തെ വിനയപ്പെടുത്തി ആത്മാവിനെശോഭിപ്പിക്കുകയും മോഹങ്ങളെ മായിച്ച് നമ്മെ ദൈവത്തോടടുപ്പിക്കുകയും ചെയ്യുന്നു. നോമ്പ് നമ്മെ മാലാഖമാരുടെ സംസർഗ്ഗത്തിലും ആത്മീയന്മാരുടെ ശുശ്രൂഷയിലും ചേർക്കുന്നു. നോമ്പ് വിശുദ്ധന്മാരുടെ മാർഗ്ഗവും ജീവിച്ചിരിക്കുന്നവരുടെ ഊടുവഴിയും സ്വർഗ്ഗത്തിലേക്കുള്ള പ്രവേശനവുമാകുന്നു.

യേശുക്രിസ്തു കഫർന്നഹൂമിലെ ഭവനത്തിൽവച്ച്, പക്ഷവാതക്കാരനെ, അവന്റെ പാപങ്ങൾ മോചിച്ച്, സൗഖ്യമാക്കുന്നു. (വി. മർക്കോസ് 2:1-12).രോഗിയെ കട്ടിലിൽ ചുമന്നുകൊണ്ടുവന്ന് മേല്പുര പൊളിച്ച്, യേശുവിന്റെ സന്നിധിയിൽ ഇറക്കിവച്ച നാലുപേരുടെ വിശ്വാസം കണ്ടിട്ടാണ് യേശു, ഇവിടെ അടയാളം പ്രവർത്തിക്കുന്നത്.

### വിശ്വാസം പ്രവൃത്തിയിലൂടെ പൂർണ്ണമാകണം

വിശ്വാസത്തിന്റെ പൂർണ്ണത പ്രവൃത്തിയിലാണ്. കേൾവിയിൽ നിന്നു ആരംഭിക്കുന്ന വിശ്വാസം, കാഴ്ചയിലൂടെയും വിലയിരുത്തൽ, പഠനം, നിഗമനം, മനസ്സിലാക്കൽ, അനുഭവം തുടങ്ങിയവയിലൂടെ പ്രവൃത്തികളിലെത്തി അത് പൂർണ്ണത കൈവരിക്കുന്നു. പ്രവൃത്തിയില്ലാത്ത വിശ്വാസം നിർജ്ജീവമാണ്. വി. യാക്കോബ് 2:26 'ആത്മാവില്ലാത്ത ശരീരം നിർജ്ജീവമായിരിക്കുന്നതുപോലെ, പ്രവൃത്തിയില്ലാത്ത വിശ്വാസം നിർജ്ജീവമാണ്.

പക്ഷവാതക്കാരനെ ചുമന്നുകൊണ്ടുവന്ന നാലുപേരുടെ വിശ്വാസത്തിൽ യേശു സംതൃപ്തനായി; അനുഗ്ഹഹം നൽകി. നാലുപേരും യേശുവിനെക്കുറിച്ച് കേട്ടിട്ടുണ്ടായിരുന്നു. അത് കാഴ്ചയിലൂടെയും അനുഭവത്തിലൂടെയും പ്രവൃത്തികളിലെത്തിയതാണ്, യേശുവിന്റെ അനുഗ്രഹത്തിനു കാരണമായത്.

വിശ്വാസം കേൾവികൊണ്ട് അവസാനിപ്പിക്കരുത്. പഠനവും നിഗമനവും വിലയിരുത്തലും അന്വേഷണവും അനുഭവവും കൊണ്ട് നിർത്തരുത്. അത് മതിയാവുകയില്ല. അത് പൂർണ്ണമാകണമെങ്കിൽ പ്രവൃത്തിയിലൂടെ അത് വെളിപ്പെടുത്തണം. കുഞ്ഞിനോട് ഇത് പിതാവാണെന്ന് പറഞ്ഞുകേൾപ്പിച്ചത്, കുഞ്ഞ് പിതാവിനെ അപ്പനെന്നു വിളിച്ച് സ്നേഹിക്കുമ്പോഴാണ് അതിന്റെ പൂർണ്ണത വരുന്നത്. സഭയെ വിശ്വസിക്കുന്നു എന്നു പറഞ്ഞാൽ മാത്രം മതിയാവുകയില്ല; സഭയുടെ നിയമങ്ങളും അനുഷ്ഠാനങ്ങളും പ്രവൃത്തികളിലൂടെ വെളിപ്പെടുത്തണം.

### എളിയവനെ ആദരിക്കുന്നവൻ ഭാഗ്യവാൻ

ശാരീരികമായും മാനസികമായും സാമ്പത്തികമായും സാമൂഹ്യമായും നമ്മെക്കാൾ താഴെയുള്ളവരെയാണ് എളിയവർ എന്നു വിശേഷിപ്പിക്കുന്നത്. പാവപ്പെട്ടവർ, നിരാശ്രയർ, കഷ്ടപ്പെടുന്നവർ, രോഗികൾ ഇവരെയെല്ലാം ആദരിക്കുന്നവരാണ് ഭാഗ്യവാന്മാർ. സങ്കീർത്തനം 41:1 'എളിയവനെ ആദരിക്കുന്നവൻ ഭാഗ്യവാൻ; അനർത്ഥദിവസത്തിൽ യഹോവ അവനെ വിടുവിക്കും.

പക്ഷവാതക്കാരൻ, ശാരീരികമായി എളിയവനായിരുന്നു. അവനെ ആദരിക്കുവാൻ നാലുപേർ ഒത്തുചേർന്നു. അവനെ ചുമന്നു യേശുവിന്റെ അടുക്കൽ കൊണ്ടുവന്നു. യേശുക്രിസ്തു ഇരുന്നിരുന്ന സ്ഥലത്തിന്റെ മേല്പുര പൊളിച്ചു തുറന്നു, അവനെ കിടക്കയോടുകൂടി ഇറക്കിവച്ചു. ആ നാലുപേർ നാലു ഗുണവിശേഷങ്ങളെ പ്രതിനിധീകരിക്കുന്നു.

**എ. സ്നേഹം:** എളിയവർ എന്നു ഗണിക്കുന്നവരോട് സ്നേഹം എന്ന അമൂല്യവികാരം തോന്നുന്നതാണ് പ്രധാനം. സ്നേഹത്തിൽ നിന്നാണ്. മറ്റുള്ളവരെ സഹായിക്കണമെന്നുള്ള ആഗ്രഹം ജനിക്കുന്നത്.

**ബി. വിശ്വാസം:** യേശുവിലുള്ള വിശ്വാസം എളിയവരെ ആദരിക്കുന്നതിനുള്ള ചാലകശക്തിയാണ്. യേശുവാണ് യഥാർത്ഥ രക്ഷകനും സൗഖ്യദായകനും. യേശുവിൽ വിശ്വസിക്കുമ്പോൾ, ദൈവം എല്ലാവരെയും ഉപകരണങ്ങളായി ഉപയോഗിക്കും. എളിയവരോട് ആദരം ഉണ്ടാകുന്നതിനുള്ള തെളിവാണ് യേശുവിലുള്ള വിശ്വാസത്തിന്റെ തീഷ്ണത.

**സി. പ്രത്യാശ:** യേശുക്രിസ്തുവിലുള്ള വിശ്വാസത്തോടൊപ്പം, പ്രത്യാശ കൂടി ഉണ്ടാകുമ്പോഴാണ് എളിയവർക്ക് അത് പ്രയോജനമായി മാറുന്നത്.

**ഡി. ആത്മാർത്ഥത:** എളിയവരോട് ആദരവ് കാണിക്കുന്നതിന് ആത്മാർത്ഥതയും സത്യസന്ധതയും ഉണ്ടാകണം. ആയതിന് കഷ്ടതകളും ത്യാഗങ്ങളും അനുഭവിക്കേണ്ടിവരും. വാക്കിൽ മാത്രമല്ല, പ്രവൃത്തിയിൽ രേഖപ്പെടുത്തുന്ന ആത്മാർത്ഥതയാണ് ആവശ്യം.

സ്നേഹവും വിശ്വാസവും പ്രത്യാശയും ആത്മാർത്ഥതയും കൂടി ചേർന്ന നാലുപേർ പക്ഷവാതക്കാരനെ ആദരിച്ചതാണ് ഇന്നത്തെ വി. ഏവൻഗേലിയോൻ ഭാഗം. നമ്മുടെ എല്ലാ ജീവകാരുണ്യപ്രവർത്തനങ്ങളിലും ഇത് നാലും കൂടി ചേരണം. ഇതിൽ ഒന്നു മാറിനിന്നാൽ ഉദ്യമം പരാജയപ്പെടും.

രോഗികളായാലും സാമ്പത്തിക പ്രയാസങ്ങളിൽ അകപ്പെട്ടവരായാലും, അവരോട് ആദ്യം സ്നേഹം ഉണ്ടാകണം. യേശുവിലുള്ള വിശ്വാസത്തിൽ അത് സമർപ്പിക്കണം; അത് പൂർണ്ണമാകുമെന്നുള്ള പ്രത്യാശ നമ്മുടെ ഉള്ളിൽ ഉണ്ടാകണം. അതിന് കുറുക്കുവഴികൾ അല്ല വേണ്ടത്, ആത്മാർത്ഥതയോടെയുള്ള സമീപനവും ത്യാഗനിർഭരമായ പ്രവൃത്തിയും ചേർന്നാൽ അത് പരിപൂർണ്ണ വിജയത്തിലെത്തും.

### സമൂഹമാണ് വ്യക്തിയെ രൂപപ്പെടുത്തുന്നത്

വ്യക്തികളുടെ രൂപീകരണത്തിന് സമൂഹത്തിന്റെ ക്രിയാത്മകമായ സ്വാധീനം ഉണ്ടാകണം. സമൂഹം എങ്ങനെയിരിക്കുന്നുവോ, അങ്ങനെയായിരിക്കും വ്യക്തികൾ. നന്മയുള്ള സമൂഹമെങ്കിൽ, വ്യക്തികൾ നന്മയുള്ളവരായിരിക്കും. സമൂഹത്തിന്റെ ദൈവവിശ്വാസവും പ്രാർത്ഥനയും വ്യക്തികളുടെ ആത്മീയവും ഭൗതീകവുമായ ഉയർച്ചയ്ക്ക് അടിസ്ഥാന കാരണം, സമൂഹത്തിന്റെ ഇടപെടലാണ്. വ്യക്തിയുടെ സ്വഭാവത്തേയും ആത്മീയതയേയും ഒരുക്കുന്നത് സമൂഹമാണ്.

പക്ഷവാതക്കാരനെ സൗഖ്യമാക്കിയപ്പോൾ, രോഗിയുടെ വിശ്വാസത്തേക്കാൾ, രോഗിയെ കട്ടിലിൽ ചുമന്നുകൊണ്ടുവന്ന നാലുപേരുടെ വിശ്വാസത്തെയാണ് യേശു മാനിച്ചതും അംഗീകരിച്ചതും (വി. മർക്കോസ് 2:5). നാലുപേർ, സമൂഹത്തിന്റെ പ്രതിനിധികളാണ്. സമൂഹത്തിന്റെ ദൈവികബോധവും വിശ്വാസവും പ്രാർത്ഥനയുമാണ് പക്ഷവാതക്കാരനു കരുണയും അനുഗ്രഹങ്ങളും ലഭിക്കുവാൻ കാരണമായത്. ഇവിടെ ഈ സമൂഹം ഇല്ലായിരുന്നെങ്കിൽ, വ്യക്തിക്ക് മാറ്റം സംഭവിക്കുമായിരുന്നില്ല. വ്യക്തി, തനിയെ വിചാരിച്ചാൽ അവന് സുഖം പ്രാപിക്കുവാൻ സാധിക്കുമായിരുന്നില്ല. സമൂഹമാണ് അവനെ മാറ്റി എടുത്തത്.

വ്യക്തികളായി, നമുക്ക് കൃപകൾ ആവശ്യമെങ്കിൽ സമൂഹത്തിന്റെ യേശുക്രിസ്തുവിലുള്ള വിശ്വാസവും പ്രാർത്ഥനയും ആവശ്യമാണ്. നാം പ്രാർത്ഥിക്കുന്ന പലതും, ദൈവം തരുന്നില്ലെങ്കിൽ അതിന്റെ കാരണം, ഈ സമൂഹത്തിന്റെ യേശുക്രിസ്തുവിലുള്ള വിശ്വാസമില്ലായ്മയും പ്രാർത്ഥനയില്ലായ്മയും ആണ്.

വി. മർക്കോസ് 6:1-6-ൽ യേശുക്രിസ്തു തന്റെ പിതൃനഗരത്തിൽ ചില രോഗികളുടെ മേൽ കൈവച്ചു സൗഖ്യം വരുത്തിയതല്ലാതെ, അവിടെ വീര്യപ്രവൃത്തി ഒന്നും ചെയ്യാൻ കഴിഞ്ഞില്ല എന്നു പറയുന്നുണ്ട്. അതിന്റെ കാരണം യേശു തന്നെ പറയുന്നു, വി. മർക്കോസ് 6:6 'അവരുടെ അവിശ്വാസം ഹേതുവായി അവൻ ആശ്ചര്യപ്പെട്ടു.' സമൂഹത്തിന്റെ യേശുവിലുള്ള അവിശ്വാസം കാരണമാണ്, കൂടുതലായി വീര്യപ്രവൃത്തികൾ ചെയ്യുവാൻ സാധിക്കാതെ വന്നത്.

നാം മാറിനിന്ന്, സമൂഹത്തെ പഴിപറയരുത്. നാം ഓരോരുത്തരും സമൂഹത്തിന്റെ ഭാഗമാണ്. സമൂഹം നമുക്കുവേണ്ടി പ്രാർത്ഥിക്കാത്തത്, നാം സമൂഹത്തിനുവേണ്ടി പ്രാർത്ഥിക്കാത്തതുകൊണ്ടാണ്. നമ്മുടെ കൂട്ടുകാരെയും അയൽക്കാരെയും സമൂഹത്തേയും പ്രാർത്ഥനയിൽ ഉൾപ്പെടുത്തുന്നില്ലെങ്കിൽ നമ്മെ അവരും ഉൾപ്പെടുത്തുകയില്ല. സമൂഹമായി ബന്ധപ്പെട്ട് ജീവിക്കുന്നതാണ് എപ്പോഴും നല്ലത്. ഒറ്റപ്പെട്ടു കഴിഞ്ഞാൽ, വലിയ പ്രശ്നങ്ങളുണ്ടാകും. സമൂഹമാകുമ്പോൾ, അതിലൂടെ ധാരാളം അനുഗ്രഹങ്ങളും നേട്ടങ്ങളും നമുക്കു നേടാം.

# Lead your brother to God

## Third Sunday of Great Lent (Palsy Sunday)

**Fr. Dr. Joshi Varghese, Bhilai**
(Diocesan Education Officer & PRO, Calcutta Diocese)



**Evening: St. Lk 5: 17-26, Morning: St. John 5 : 1 – 18, Before Holy Qurbana : Ex 4: 10-17, 2 Kgs. 2: 1-11 Is 5: 20-25, Ezk 34:1-16 Holy Qurbana: Acts 5:12-16 :19 :8-12 Or 9:22-31 Rom 3: 27-4:5, 2 Cor 12:7-10**

**St. Mark 2: 1-12**

The healing of the paralytic is meditated on the 3rd Sunday of the Great Lent. The incident took place at Capernaum, where Jesus used to dwell.

### a. Palliative care: Am I my brother's keeper?

The healing of the paralytic is a unique event as the person to be healed is brought to Jesus by others. In most of the other healing incidents the sick came to Jesus on their own. The man with palsy is carried on bed by four people and brought before Jesus. When Jesus saw their faith, he said to the paralytic, "Son, your sins are forgiven" (Mk 2:5). St. Jerome and St. Ambrose would like to believe that Jesus was referring to the faith of the four who carried the paralytic. St. John Chrysostom favours the view that Jesus referred to the faith of the carriers as well as that of the man.

The role of 'the four' needs to be appreciated, for sans their help the man would not haven cured. They had faith in Jesus. Though it is not clear whether they were his friends or relatives, their love for the man is well reflected. They could have abandoned him and left him to his destiny to rot in bed for the rest of the years. But they were willing to spend their time and energy for the paralytic and that made the difference. There are tens of thousands of people similar to the fate of the paralytic, who are confined to their beds to various diseases or due to old age. Some may be terminally ill. A few of them would be fortunate enough to get the love and care of the beloved ones. But many do not receive proper care. It is our duty to take proper care of such people. Even our presence would refresh them and their care takers. Similar to 'the four' who voluntarily took the paralytic if we can offer few hours to take care of such bed ridden people/ patients, it would lift their spirits and give a much needed break to their care givers. The afflicted are not to be neglected but to be taken care of and to be carried in our prayers as well.

### b. Blocking the vision

"So many gathered around that there was no longer room for them, not even in front of the door; and he was speaking the word to them. (Mk 2:5). As usual people had gathered to hear Jesus and as the preaching started it became 'houseful'. Those who came earlier continued to happily hear Jesus and others couldn't come near him. Hence the four who carried the paralytic "…could not bring him to Jesus because of the crowd…" (Mk 2:5). Unknowingly and unintentionally the crowd was blocking others from coming to Jesus.

As people of God, have we ever blocked others from having a Christ-vision? Do our words and deeds help others to know and reach God? Do our actions, as individuals or as Church, alienate others from the True God? Travelling in unreserved class of Indian railway, especially in North India is an experience in itself. As the train reaches a new station, the whole lot of passengers inside the compartment, try their best not to allow any new passenger from the new station. If someone luckily gets in he would also join others in not letting anyone in from the next station onwards. Often the members of the Malankara Church behave similarly. As we are already comfortable in our 'compartments', we don't want anyone else to disturb us by entering in to our compartment called the Church. Unlike the crowd in the passage, we intentionally block them from joining the Church, the body of the Christ.

The unscrupulous methods used to gain power, unethical ways to gain prominence, slandering etc. by the leaders of the Church and the laity have become stumbling blocks not only to the people of other faith but also to our own younger generations. Such unchristian ways of life are blocking many youngsters from coming closer to Christ.

### c. Motivate to Rise up

"I say to you, stand up, take your mat and go to your home" (Lk 5:11). The paralytics are easy to be seen and identified but there are millions of those who are paralysed emotionally/mentally. Those who are mentally paralysed might vary from people having occasional mood disorders to persons undergoing severe depression. A number of factors might lead to depression. Emotional or physical abuses, genetic disorders/ history, drug abuse, divorce, death of dear ones, sudden or chronic illness etc. are some causes of depression. Earlier people refused to accept such mental conditions as they feared being labelled as turned mad. In recent times more awareness is being spread about the need to help those who suffer such occasional or continual mental palsy. The confessions of celebrities who have undergone such depression have shown that this can affect any one without any discrimination of age, wealth or status.

The people who are prone to or who are under such mental crisis need a support group similar to those who carried the paralytic to Jesus. Apart from getting professional help they need a strong support group who would be able to 'lift them up' from their mental mats. They need someone to listen to them and to stand by them without blaming. The loving and inspiring words of the support group would be a source of strength to the depressed. The Gospel passage should urge us to watch out for those who are emotionally paralysed and to look after them. The ultimate healing, whether it be physical or mental, can be found in Jesus.

### Conclusion

The Lenten season is a reminder to look after our afflicted brethren. As we come together as Church, let us also be aware about those who are thirsting for Christ and help them to come near His healing presence.





വിശിഷ്ട സേവനത്തിനുള്ള മുഖ്യമന്ത്രിയുടെ അവാർഡിന് പുറമെ ഇപ്പോൾ എറണാകുളം RTO പദവിയിൽനിന്നും കോഴിക്കോട് ഡെപ്യൂട്ടി ട്രാൻസ്പോർട് കമ്മിഷണർ ആയി സ്ഥാനകയറ്റം ലഭിച്ച, അങ്കമാലി ഭദ്രാസന ആസ്ഥാനമായ ആലുവ തൃക്കുന്നത്ത് സെമിനാരി പള്ളിയിൽ കൂടി വരുന്ന ബാബു ജോണിനെ അങ്കമാലി ഭദ്രാസന മെത്രാപ്പോലീത്താ യൂഹാനോൻ മാർ പോളിക്കർപ്പോസ് പൊന്നാട അണിയിച്ച് ആദരിക്കുന്നു.




നിലയ്ക്കൽ ഭദ്രാസന സുവിശേഷസംഘത്തിന്റെ നേതൃത്വത്തിൽ വലിയ നോമ്പിനോടനുബന്ധിച്ച് നടത്തപ്പെടുന്ന പ്രഥമ ധ്യാനയോഗം ഫെബ്രുവരി 21-ന് ഞായറാഴ്ച റാന്നി മാർ ഗ്രീഗോറിയോസ് കാതോലിക്കേറ്റ് സെന്റർ ചാപ്പലിൽ വച്ച് നടത്തപ്പെട്ടു. ഡോ. ജോഷ്വാ മാർ നിക്കോദീമോസ് മെത്രാപ്പോലീത്ത ധ്യാനയോഗം ഉദ്ഘാടനം ചെയ്തു.



കൂനൻകുരിശു പഴയ സുറിയാനി പള്ളിയിൽ K J Maxi MLA യുടെ വികസന ഫണ്ട് വിനിയോഗിച്ച് സ്ഥാപിച്ച ഹെഡ് മാസ്റ്റ് ലൈറ്റിന്റെ ഉദ്ഘാടനം.




## അവാർഡ് ഏറ്റുവാങ്ങി

പത്തനംതിട്ട: ജില്ലാ സമഗ്ര പച്ചക്കറികൃഷി വികസനപദ്ധതിയുടെ ഭാഗമായി ഏർപ്പെടുത്തിയ കാർഷിക പുരസ്കാരത്തിൽ മികച്ച സ്ഥാപനാധിഷ്ഠിത പച്ചക്കറി കൃഷി (പ്രൈവറ്റ്) വിഭാഗത്തിൽ ഒന്നാം സ്ഥാനം നേടിയ പരുമല സെമിനാരിക്കുവേണ്ടി മാനേജർ ഫാ. എം. സി. കുര്യാക്കോസ് വീണാ ജോർജ്ജ് എം.എൽ.എ.യിൽ നിന്നും അവാർഡ് ഏറ്റുവാങ്ങി. അടൂർ കരുവാറ്റ് സെന്റ് മേരീസ് ഓർത്തഡോക്സ് പള്ളിയിൽ നടന്ന സമ്മേളനത്തിൽ അടൂർ എം.എൽ.എ ശ്രീ.ചിറ്റയം ഗോപകുമാർ, മുനിസിപ്പൽ ചെയർമാൻ ഡി. സജി, പ്രിൻസിപ്പൽ കൃഷി ഓഫീസർ ഷീബ കെ.എസ്., കൃഷി അസി. ഡയറക്ടർ റോഷൻ ജോർജ്ജ് ജില്ലാ പഞ്ചായത്ത് പ്രസിഡന്റ് ഓമല്ലൂർ ശങ്കരൻ എന്നിവർ പ്രസംഗിച്ചു.



ന്യൂഡൽഹി ദിൽഷാദ് ഗാർഡൻ സെന്റ് സ്റ്റീഫൻസ് ഓർത്തഡോക്സ് ഇടവകയിലെ യുവജന പ്രസ്ഥാനത്തിന്റെ നേതൃത്വത്തിൽ താഹിർപൂർ മദർ തെരേസ കുഷ്ഠരോഗി ആശുപത്രി സന്ദർശിച്ച് മധുരപലഹാരങ്ങളും, ഭക്ഷണകിറ്റും വീൽചെയറുകളും, വോക്കിങ് സ്റ്റിക്ക്സും ഇടവക വികാരി ഫാ. ജിജോ പുതുപ്പള്ളിയുടെ നേതൃത്വത്തിൽ വിതരണം ചെയ്തു.

## പുസ്തകം

അതിജീവനം
അധിനിവേശം
കുറെ
വ്യവഹാരങ്ങളും

ഡോ.എം. കുര്യൻ തോമസ്

MOC PUBLICATIONS
KOTTAYAM

Price : ₹100





## ത്രിതല പഞ്ചായത്തിൽ തെരഞ്ഞെടുപ്പിൽ വിജയിച്ച ഓർത്തഡോക്സ് സഭ അംഗങ്ങൾക്ക് കണ്ടനാട് വെസ്റ്റ് ഭദ്രാസനത്തിന്റെ ആദരം

കോലഞ്ചേരി: ത്രിതല പഞ്ചായത്ത് തെരഞ്ഞെടുപ്പിൽ വിജയിച്ച സഭ അംഗങ്ങളെ ഓർത്തഡോക്സ് സഭ കണ്ടനാട് വെസ്റ്റ് ഭദ്രാസനത്തിലെ പാമ്പാക്കുട മേഖലയുടെ നേതൃത്വത്തിൽ ആദരിച്ചു. പാമ്പാക്കുട ഗ്രാമപഞ്ചായത്ത് പ്രസിഡന്റ് തോമസ് തടത്തിൽ, ബ്ലോക്ക് പഞ്ചായത്ത് അംഗം കുഞ്ഞുമോൻ ഫിലിപ്പ്, ബ്ലോക്ക് പഞ്ചായത്ത് അംഗം കുഞ്ഞുമോൾ യേശുദാസ്, ഗ്രാമപഞ്ചായത്ത് അംഗം ബീന ഏലിയാസ്, റീജ എബ്രഹാം, റീനാമ്മ എബ്രഹാം, റീജാ മോൾ ജോബി എന്നിവരെ കണ്ടനാട് വെസ്റ്റ് ഭദ്രാസനാധിപൻ ഡോ. മാത്യൂസ് മാർ സേവേറിയോസ് പൊന്നാട അണിയിച്ച് ആദരിച്ചു. പൗരാണികമായ ഈ സഭയിൽ അംഗമായതിൽ അഭിമാനിക്കുന്നുവെന്നും, ഓർത്തഡോക്സ് സഭ നൽകിയ സ്നേഹത്തിന് നന്ദിയുണ്ടെന്നും ഗ്രാമപഞ്ചായത്ത് പഞ്ചായത്ത് അംഗങ്ങൾ പറഞ്ഞു.



**വടവുകോട് സെന്റ് മേരീസ് ഓർത്തഡോക്സ് പള്ളിയിൽ ഫെബ്രുവരി 21-ന് വിശുദ്ധ കുർബാനയ്ക്ക് ശേഷം ഡോ. ഗീവർഗ്ഗീസ് മാർ യൂലിയോസ് മലങ്കര മല്പാൻ വന്ദ്യ കോരുത് മല്പാന്റെ കബറിടത്തിൽ ധുപ പ്രാർത്ഥന നടത്തി.**



**മഹാത്മാഗാന്ധി സർവ്വകലാശാലയിൽ നിന്നും കെമിസ്ട്രിയിൽ പിഎച്ച്ഡി നേടിയ മലങ്കര ഓർത്തഡോക്സ് സഭ തുമ്പമൺ വലിയപള്ളി ഇടവകാംഗം നിസ്സി ആൻ ഹാരിൻ. തുമ്പമൺ കടത്തേത്ത് പുത്തൻ വീട്ടിൽ ഹാരി ടി. ജോണിന്റെയും പരേതയായ ഏലിയാമ്മ ജോണിന്റെയും മകളാണ്. പത്തനംതിട്ട കാതോലിക്കേറ്റ് കോളേജ് ഗസ്റ്റ് ലക്ചററാണ്.**



**വടകര സെന്റ് ജോൺസ് ഓർത്തഡോക്സ് സുറിയാനി പള്ളിയിലെ പ്രധാന പെരുന്നാൾ ഡോ. തോമസ് മാർ അത്താനാസിയോസിന്റെ മുഖ്യ കാർമികത്വത്തിൽ നടത്തപ്പെട്ടു.**



**ഡോ. ഗീവർഗീസ് മാർ യൂലിയോസ് പുളിമൂട്ടിൽ മാത്യൂസ് കോർ എപ്പിസ്കോപ്പായെ സന്ദർശിച്ചു.**

## മാറിക സെന്റ് തോമസ് പള്ളി 1934 – ലെ ഭരണഘടനപ്രകാരം ഭരിക്കണമെന്ന് സബ് കോടതി വിധി

കൊച്ചി: പാലക്കുഴ മാറിക സെന്റ്തോമസ്പള്ളി 1934-ലെ ഭരണഘടന പ്രകാരം ഭരിക്കണമെന്നു മൂവാറ്റുപുഴ സബ്കോടതി വിധിച്ചു. ഫാ. മാത്യു ചെമ്മനാപ്പാടം, ഐസക്എബ്രഹാം എന്നിവർ സമർപ്പിച്ച ഹർജിയിലാണു വിധി. ഫാ. ബിനു സക്കറിയ, മത്തായി ചാക്കോ, ബേബി പൈലി എന്നിവർ അടക്കം 14 പേരെ എതിർ കക്ഷികളാക്കിയാണു ഹർജി സമർപ്പിച്ചത്. ഭരണഘടനപ്രകാരം പള്ളി ഭരണം നടത്തുമ്പോൾ എതിർകക്ഷികൾ ഇടപെടുന്നതും കോടതി വിലക്കിയിട്ടുണ്ട്. 5 മുതൽ 7 വരെ എതിർകക്ഷികളോടു കോടതി ചെലവു വഹിക്കാനും വിധിയിൽ നിർദേശിച്ചിട്ടുണ്ട്



**മദ്രാസ് യൂണിവേഴ്സിറ്റിയിൽ നിന്നും നിന്നും ബി.എസ്. സി. ബയോ ടെക്നോളജിയിൽ ഒന്നാം റാങ്ക് കരസ്ഥമാക്കിയ ഷീന മറിയം തോമസ്. കുട്ടമ്പേരൂർ സെന്റ് ഗ്രിഗോറിയോസ് ഓർത്തഡോക്സ് പള്ളി ഇടവകാംഗമാണ്**